# ശ്രീരാമകൃഷ്ണപരമഹംസൻ

(ജീവചരിത്രവും, വചനങ്ങളും)

അഥവാ

## ശ്രീരാമകൃഷ്ണവിജയം.



പരിശോധകൻ

കെ. രാമൻ മേനോൻ.



TRICHUR,

SARASWATHI (ELECTRIC) PTG. & PBG. HOUSE.

3rd Edition; 1949 December/1125 Dhanu.

# വിഷയവിവരം.



# അവതാരിക

ധർമ്മസംസ്ഥാപനാർത്ഥം യുഗംതോറും ഉണ്ടാകാറുള്ള അവതാരപുരുഷന്മാരിൽ ഒരാളാണെന്നു ഗണിക്കപ്പെട്ടുവരുന്ന പുണ്യമൂർത്തിയും, പൂജ്യപാദനുമായ ഭഗവാൻ ശ്രീരാമകൃഷ്ണദേവനെ കേട്ടറിയുവാനല്ലാതെ, പ്രത്യക്ഷമായികണ്ടു നേത്രസാഫല്യം വരുത്തുവാനോ, ആ പരമഹംസന്റെ മുഖപത്മത്തിൽനിന്നു ധാരാളമായി നിർഗ്ഗളിക്കുന്ന വാങ്മധുവിനെ പാനംചെയ്തു ആനന്ദിക്കുവാനോ ഉള്ള ഭാഗ്യം മലയാളികളുടെ ഇടയിൽ ആർക്കെങ്കിലും ഉണ്ടായിട്ടുണ്ടോ എന്നു സംശയമാണു്. എങ്കിലും ആ ജ്ഞാനമൂർത്തിയുടെ പരമപാവനമായ തിരുനാമം കേട്ടാലപ്പോൾ രോമാഞ്ചകഞ്ചുകിതന്മാരാവാത്ത ഭക്തന്മാരോ, പ്രകൃതിസുഭഗനായ ആ കേരളധരിത്രിയുടെ ഛായയെ കോമളീകരിക്കാത്ത ഹിന്ദുഗൃഹങ്ങളോ ഇന്നു മലയാളത്തിൽ എന്നല്ല—ലോകത്തിൽതന്നെ ഉണ്ടെന്നു തോന്നുന്നില്ല. രാജ്യാധിപന്മാരോടു മല്ലടിച്ചിട്ടോ, 'സാഗരങ്ങളിലുള്ള സഭാസദസിൽ കല്ലോലലോലോർമ്മി' തുല്യമായ പ്രസംഗപാടവംകൊണ്ടു സദസ്യരെ അമ്പരപ്പിച്ചിട്ടോ, വായുവേഗങ്ങളായ വാഹനങ്ങളിൽ കയറി ലോകമെങ്ങും ചുറ്റിസ്സഞ്ചരിച്ചിട്ടോ, സമുദായനേതൃത്വം വഹിച്ചിട്ടോ മറ്റോ അല്ല അദ്ദേഹം ജനങ്ങളിൽ സ്നേഹബഹുമാനഭക്ത്യാദികളെ സമ്പാദിച്ചതു്. ജനബഹുലങ്ങളായ പട്ടണങ്ങളിൽ താമസിക്കകപോലും അദ്ദേഹം ചെയ്തിട്ടില്ല. അല്പംപോലും ജനബാധയില്ലാത്ത ഒരു പ്രത്യേക പ്രദേശത്തു സമാധിനിഷ്ഠനായി സ്ഥിതിചെയ്തുകൊണ്ടാണു് അദ്ദേഹം സർവ്വജനവന്ദ്യമായ ഈ പൂജ്യതാപദത്തിനർഹനായതു്. ശ്രീരാമകൃഷ്ണദേവൻ ആരേയും അന്വേഷിക്കുകയുണ്ടായില്ല. ആത്മാരാമനായി

മറഞ്ഞിരിക്കയേ ഉണ്ടായിട്ടുള്ളു. എന്നാലും അദ്ദേഹത്തെ എല്ലാവരും അന്വേഷിച്ചു. ഇന്നും അധികമധികമായി ജനങ്ങൾ അന്വേഷിച്ചുകൊണ്ടിരിക്കയും ചെയ്യുന്നു. അതിങ്ങനെയാണല്ലൊ; അകൃത്രിമമായ മാഹാത്മ്യമുള്ള വസ്തുവിനെ എല്ലാവരും അന്വേഷിക്കും. ആയതു് ആരെയും അന്വേഷിക്കേണ്ടതില്ല.

ഏവംവിധങ്ങളായ മാഹാത്മ്യങ്ങളുടെ വിളനിലമായ ആ ദേവന്റെ ജീവചരിത്രങ്ങളും സുഭാഷിതങ്ങളും ആസ്വാദിക്കുന്നതിന്ന മലയാളികളിൽ ഉണ്ടായിത്തീൎന്നിട്ടുള്ള കൌതുകമാണ "ശ്രീരാമകൃഷ്ണവിജയ"മെന്ന ഈ പുസ്തകത്തിന്റെ പ്രസിദ്ധീകരണത്തിന്ന എന്നെ പ്രേരിപ്പിച്ചതു്. ഇതു എത്രത്തോളം വിജയകരമായിത്തീൎന്നിട്ടുണ്ടെന്ന തീൎച്ചപ്പെടുത്തുവാനുള്ള ഭാരം വിജ്ഞന്മാരായ വായനക്കാരിൽ സ്ഥിതിചെയ്യുന്നു. എങ്കിലും സച്ചരിതകീൎത്തനവും പ്രസിദ്ധീകരണവും പാപപരിഹാരത്തിനെങ്കിലും ഉപയുക്തമാവാതിരിക്കയില്ലെന്ന കൃതാൎത്ഥതയോടുകൂടെ ഇതിനെ സജ്ജനസമക്ഷം അവതരിപ്പിച്ചുകൊള്ളുന്നു.

പ്രസാധകൻ.

ശ്രീ

# ശ്രീരാമകൃഷ്ണവിജയം

## ഒന്നാംഭാഗം

## ജീവചരിത്രം.

ശ്രീ ശ്രീരാമകൃഷ്ണദേവൻ 1836 ഫിബ്രുവരിമാസം 17-ാംനു- അവതരിച്ചു.

പൂർവ്വബംഗം—ബെംഗാൾ സംസ്ഥാനത്തിലെ ഹുഗ്ളി ജില്ലയിൽ ദേരിയപുരം എന്നപേരായി ഒരു ചെറുഗ്രാമം ഉണ്ടു്. നമ്മുടെ ചരിത്രം ആരംഭിക്കുന്ന കാലത്തു് ആ ഗ്രാമത്തിൽ ഒരു ബ്രാഹ്മണഗൃഹം മാത്രമേ ഉണ്ടായിരുന്നുള്ളു. ആ ചാറ്റർജികുടുംബക്കാർ സാമാന്യം നല്ല നിലയിൽ കാലയാപനം ചെയ്തുപോന്നിരുന്നവരും ആയിരുന്നു. ശ്രീരാമകൃഷ്ണദേവന്റെ പിതാമഹനായ ശ്രീമാൻ മാണിക്രാമചാറ്റർജിയുടെ ജനനം 925-ൽ ആയിരിക്കണമെന്നു് ഊഹിക്കാം.

മാണിക്രാമനു് സന്താനങ്ങളായി മൂന്നു് ആൺമക്കളും ഒരു പെൺമകളും ഉണ്ടായിരുന്നു. ഇവരിൽ പ്രഥമപുത്രനായ ക്ഷുദിരാമചട്ടോപാദ്ധ്യായൻ പിതാവിന്റെ മരണാനന്തരം ഗൃഹനായകനായിത്തീന്നു. ക്ഷുദിരാമൻ നല്ല പണ്ഡിതനും ഈശ്വരഭക്തനും ആയിരുന്നതുകൊണ്ടു്, ഇന്നത്തെപ്പോലെ സഞ്ചാരസൗകര്യങ്ങളൊന്നും ഇല്ലാതിരുന്ന അക്കാലത്തു തന്നെ അദ്ദേഹം കാൽനടയായി പല പുണ്യസ്ഥലങ്ങളും ദർശനം ചെയ്തിട്ടുണ്ടായിരുന്നു എന്നാണു് അറിയുന്നതു്. 974-ൽ ഇദ്ദേഹം ഒരു കന്യകയെ വിവാഹംചെയ്തു എങ്കിലും

ങ്ങിനെ ചെയ്യരുതെന്നു് പ്രാർത്ഥിക്കുകയാണു് ഉണ്ടായതു്. ശ്രീരാമസ്വാമിയെ സ്വമഠത്തിൽ ആനയിച്ചു് താമസിപ്പിക്കേണ്ടതിന്നുവേണ്ട ത്രാണി തനിക്കില്ലെന്നും അതിനാൽ അങ്ങോട്ടു വരുവാൻ അനുഗ്രഹിക്കരുതെന്നും അദ്ദേഹം പലതവണ അപേക്ഷിച്ചുനോക്കി. എന്നിട്ടും രാമചന്ദ്രൻ സമ്മതിച്ചില്ല. ചട്ടോപാദ്ധ്യായൻ ചെയ്യുന്ന പൂജ സ്വീകരിച്ചു് അവിടെ താമസിച്ചു് അവരെ അനുഗ്രഹിക്കുവാനാണു് താൻ തീർച്ചയാക്കിയിരിക്കുന്നതെന്നു് ഉറപ്പായും പറഞ്ഞതു കേട്ടുകൊണ്ടാണു് ക്ഷുദിരാമൻ ഉണർന്നതു്. ഉണർന്നപ്പോഴും, തനിക്കു് സ്വപ്നത്തിൽ പ്രത്യക്ഷമായി കണ്ട സ്ഥലം യാതൊന്നാണതുതന്നെ അദ്ദേഹത്തിന്റെ മുമ്പിൽ കാണപ്പെട്ടു. അദ്ദേഹം ഞെട്ടി എഴുന്നേറ്റു് അടുത്തുതന്നെ ചെന്നു. ഹാ! അവിടെ അതാ ഒരു ഘോരസർപ്പം കിടക്കുന്നു. ഉപാദ്ധ്യായനെ കണ്ട ഉടനെ ആ സർപ്പം യാതൊരുപദ്രവവും കൂടാതെ കിടന്നേടത്തുനിന്നു് മറഞ്ഞു. അവിടെ ഒരു വിശേഷമായ ശിലാവിഗ്രഹം ഇരിക്കുന്നതായി ആ ബ്രാഹ്മണൻ കണ്ടു. എന്താശ്ചര്യം! തേടിച്ചെന്നതു് ആരോ ഒരുക്കിയപ്രകാരം സാക്ഷാൽ രഘുവീരവിഗ്രഹംതന്നെ ആയിരുന്നു അതു്. ആ ബ്രാഹ്മണൻ ആ വിഗ്രഹമെടുത്തു് തലയിൽവെച്ചു് ആനന്ദപരവശനായി ഭഗവൽകീർത്തനങ്ങളും കീർത്തിച്ചുകൊണ്ടു് ഗൃഹത്തിലേക്കു് മടങ്ങി. ചാറ്റർജികുടുംബക്കാരുടെ സുപ്രസിദ്ധമായ രഘുവീരവിഗ്രഹം അവർക്കു് സിദ്ധിച്ചതു് ഇങ്ങിനെയാണു്. അതിന്നുശേഷം അദ്ദേഹം പൂർവ്വാധികം ഭക്തനും ധാർമ്മികനും ആയിത്തീർന്നു എന്നു് പ്രത്യേകം പറയേണ്ടതില്ലല്ലോ.

പിന്നെ പ്രത്യേകം പറയത്തക്ക സംഭവങ്ങൾ ഒന്നും കൂടാതെ പത്തോളം സംവത്സരങ്ങൾ കഴിഞ്ഞുകൂടി. ക്ഷുദിരാമചട്ടോപാദ്ധ്യായനും ഭാര്യ ചന്ദ്രമണീദേവിയും നാട്ടുകാരുടെ വിശ്വസ്തമിത്രങ്ങളും ആരാദ്ധ്യമൂർത്തികളും ആയിത്തീ

ന്നു. അവൾക്ക് ഇതിനിടയിൽ രാമകുമാരൻ എന്നപേരായ പുത്രൻ ജനിച്ചു. ഇങ്ങിനെ ഇരിക്കെ കൊല്ലവർഷം ആയിരാമാണ്ടിന്റെ ആരംഭത്തിൽ ഖുദിറാമൻ കാൽനടയായി രാമേശ്വരത്തേക്കു പുറപ്പെട്ടു. ഈ തീർത്ഥയാത്ര പൂർത്തിയാകുവാൻ രണ്ടു സംവത്സരങ്ങൾ വേണ്ടിവന്നു എന്നാണു് തോന്നുന്നതു്. രാമേശ്വരത്തിൽനിന്നു് മടങ്ങിവന്നശേഷം ഒരു പുത്രനുണ്ടായി. ആ പുത്രന്നു് രാമേശ്വരനെന്നും പേരിട്ടു. ഇവരുടെ മൂന്നാമത്തെ സന്താനമാണു് കാത്യായനി എന്ന പെൺകുട്ടി. ഇപ്പോഴേക്കു് രാമകുമാരൻ നല്ല വിദ്വാനും നിപുണനും ആയിത്തീർന്നിരിക്കുന്നു. അതുകൊണ്ടു് ഗൃഹഭാരമെല്ലാം ആ പുത്രനിൽ സമർപ്പിച്ചു് ഖുദിറാമൻ തന്റെ ബാക്കി ജീവിതമെല്ലാം ഈശ്വരഭജനത്തിൽതന്നെ വിനിയോഗിക്കുവാനും തീർച്ചയാക്കി.

അനന്തരം 1010-ൽ ആണു് അദ്ദേഹം ഗയയിലേക്കു പുറപ്പെട്ടതു്. അറുപതു വയസ്സായിട്ടും കാൽനടയായിത്തന്നെ പുറപ്പെടുവാൻ തീർച്ചയാക്കി. പക്ഷെ ഈ യാത്ര ആറു മാസത്തിലധികംകാലം നീണ്ടുനിന്നില്ല. ഖുദിറാമച്ചട്ടോപാദ്ധ്യായൻ ഗയയിൽഎത്തി വേണ്ട കർമ്മങ്ങളെല്ലാം യഥാവിധി നിർവ്വഹിച്ചശേഷം ദേവദർശനംകഴിച്ചു വീട്ടിൽ വന്നു കിടന്നു. അപ്പോഴാണു് അദ്ദേഹത്തിന്നു് അസാധാരണമായ ഒരു സ്വപ്നം ഉണ്ടായതു്. അത്യുജ്ജ്വലമായ ഒരു തേജോവിശേഷം നിദ്രാവസ്ഥയിൽ അദ്ദേഹത്തിന്റെ മുമ്പിൽ പ്രത്യക്ഷമായി. അതിൻമദ്ധ്യത്തിലായി ഒരു ചെറുബാലൻ നില്ക്കുന്നതായും അദ്ദേഹം കണ്ടു. ആ കിശോരൻ ഖുദിറാമനെ നോക്കി പറഞ്ഞതു് ഇങ്ങിനെ ആയിരുന്നു:—"ലോകത്തിൽ ധർമ്മത്തിന്നു ക്ഷീണം സംഭവിക്കുന്ന കാലത്തു ഞാൻ അവതരിക്കുന്ന പതിവുണ്ടു്. ഇപ്പോഴും അതിന്നുള്ള കാലം വന്നിരിക്കുന്നു. അതിനാൽ ഞാൻ നിന്റെ പുത്രനാ

ധരിച്ചിരിക്കുന്നതായും ഞാൻ കണ്ടു. തൽക്ഷണംതന്നെ ആ ആലിംഗനത്തിൽനിന്നും വിമോചിതയായി ഞാൻ എന്റെ ദേഹത്തെ കണ്ടതായും എനിക്കുതോന്നി. അതോടുകൂടി ഉണരുകയും ചെയ്തു. വാതിലുകളെല്ലാം ഭദ്രമായി അടഞ്ഞിരിപ്പുണ്ടു. അതു നാം ആരാധിക്കുന്ന മൂർത്തികളിൽ ആരെങ്കിലും ആയിരിക്കണം എന്നാണു് എന്റെ വിശ്വാസം. മറ്റൊരു ദിവസം ഞാൻ ശിവക്ഷേത്രത്തിലെ മണ്ഡപത്തിൽ നില്ക്കുമ്പോൾ ശ്രീകോവിലിലെ ശിവലിംഗത്തിനു ജീവനുള്ളതായും അവിടെനിന്നു ഒരു ദിവ്യചൈതന്യം ഉത്ഭവിച്ചു് ദിക്കെല്ലാം പരക്കുന്നതായും ഞാൻ കണ്ടു. അല്പം കഴിഞ്ഞപ്പോൾ അതു ഒരു ശക്തിയോടുകൂടിയ പ്രവാഹംപോലെ എന്റെ നേരെവന്നു് എന്നെ തട്ടിമറിച്ചിട്ടു. ഇതൊന്നും മററാരും കണ്ടതും അറിഞ്ഞതുമില്ല. ഇതെല്ലാം കഴിഞ്ഞപ്പോൾ ഞാൻ [illegible] അനേകവിധത്തിലുള്ള ശക്തിയും പ്രകാശവും ആനന്ദവും ഉണ്ടു് എനിക്കു തോന്നിയതു്. അതിനുശേഷം ഒരു ചൈതന്യവിശേഷം എന്നിൽ പ്രവേശിച്ചു് എന്റെ വയററിൽ ഘനീഭൂതമായി കിടപ്പുള്ളതുപോലെ തോന്നുന്നുണ്ടു്." അതിനുശേഷം ക്ഷുദിരാമൻ താനിക്കുണ്ടായ സ്വപ്നത്തെയും മററും ചന്ദ്രമണീദേവിയേയും പറഞ്ഞു മനസ്സിലാക്കി. ദേവി ഗർഭം ധരിച്ചിരിക്കുന്നു. ദേവിയുടെ ദേഹകാന്തി നാൾക്കുനാൾ വർദ്ധിച്ചുവന്നു. ദേവിക്കു് ഇക്കാലത്തു നാല്പത്തിയഞ്ചു വയസ്സു പ്രായമായിരിക്കുന്നു.

---

## അവതാരവും കിശോരഭാവവും.

---

1836 ഫെബ്രുവരിമാസം 17-ാംനു- ബുധനാഴ്ച, കാലത്തു് അഞ്ചുമണിസമയത്തു ദേവി ഒരു ആൺകുഞ്ഞിനെ പ്രസ

വിച്ചു. ചാറ്റർജികുടുംബം അപ്പോൾ താമസിച്ചിരുന്ന ഒരു ചെറുഗൃഹത്തിൽ ക്ഷുദിരാമചട്ടോപാദ്ധ്യായനും രാമകുമാരചട്ടോപാദ്ധ്യായനും ഉപയോഗിക്കുവാനായി രണ്ടു ചെറിയ മുറികൾമാത്രമേ ഉണ്ടായിരുന്നുള്ളു. അതിനാൽ സൂതികാഗൃഹമായി ഉപയോഗപ്പെടുത്തേണ്ടിവന്നതു് അവരുടെ ഉരൽപ്പുരയെയാണു്. പ്രസവസമയത്തു ശുശ്രൂഷിക്കുവാനായി ധനി എന്നു പേരായ ഒരു കമ്മാളസ്ത്രീ മാത്രമേ അടുത്തുണ്ടായിരുന്നുള്ളു. സദ്യോജാതനായ ശിശുവിനു്, ആറുമാസം പ്രായംചെന്നാലുണ്ടാകുന്ന വലിപ്പം ഉണ്ടായിരുന്നു എന്നു പറഞ്ഞുകേട്ടിട്ടുണ്ടു്. മൂന്നാഴ്ചശേഷം ജാത്യാചാരപ്രകാരമുള്ള കർമ്മങ്ങളെല്ലാം നടത്തി ശംഭുചന്ദ്രൻ എന്നു പേരിട്ടു എങ്കിലും ഗദാധരവിഷ്ണുവിന്റെ തൃക്കാലടി വന്ദിപ്പാനായി ഗയയിൽ പോയ സമയത്തുണ്ടായ സ്വപ്നം അനുസരിച്ചു ജാതനായതുകൊണ്ടു് ആ ശിശുവെ പിന്നീടു ഗദാധരൻ എന്നാണു് വിളിച്ചുവന്നതു്.

ഗദാധരൻ ശിശുവായിരുന്ന കാലത്തു് അതിശയകരങ്ങളായ പല സംഭവങ്ങളും ഉണ്ടായിട്ടുള്ളപ്രകാരം കേട്ടിട്ടുണ്ടു്. മൂന്നുമാസംമാത്രം പ്രായംചെന്ന കാലത്തു ചന്ദ്രമണിദേവി ഒരിക്കൽ, ആ ചെറുകുട്ടി വലിയ ഒരാളായി കിടക്കുന്നതുകണ്ടു എന്നും മറ്റൊരിക്കൽ ദേവിക്കു് എടുക്കുവാൻ വഹിയാത്തവിധം അത്ര ഘനമുള്ളതായിത്തോന്നി എന്നും ദേവിതന്നെ പലതവണ പറഞ്ഞിട്ടുള്ളതാണു്. എന്നാൽ ഇതുവക അസാധാരണതകളെല്ലാം എന്തോ ഉപദ്രവംകൊണ്ടു് ഉണ്ടാകുന്നതാണെന്നാണു് അവർ വിചാരിച്ചതു്. ആറാംമാസത്തിൽ ചോറൂണു വളരെ കേമമായിക്കഴിച്ചു. ക്ഷുദിരാമചട്ടോപാദ്ധ്യായനിൽ അതിയായ ഭക്തിയും ബഹുമാനവും ഉണ്ടായിരുന്ന ലാഹാകുടുംബക്കാരായിരുന്നു ഇതിന്നുവേണ്ട സകല ചിലവുകളും നിവ്വഹി

ച്ചു്. ശങ്കരൻ ഒരു അസാധാരണ ശിശുവാണെന്നു് അവൎക്കു് അക്കാലത്തുതന്നെ അറിവുണ്ടായിരുന്നുവത്രെ.

ഇങ്ങിനെ ശങ്കരൻ വൃദ്ധന്മാരുടേയും നാട്ടുകാരുടേയും കണ്ണിലുണ്ണിയായി വളൎന്നുവന്നു. ശങ്കരന്റെ ഉപനയനം കഴിച്ചതും ആ ബാലനെ എഴുത്തിന്നിരുത്തിയതും അഞ്ചാമത്തെ വയസ്സിലാണു്. അതുവരെയുള്ള ജീവിതത്തെപ്പററി ഇതിലധികമായി വല്ലതും ഒന്നും അറിയുന്നില്ല. എന്നാൽ ഈ കാലത്തുതന്നെ അസാമാന്യമായ ബുദ്ധിവികാസവും ധൈൎയ്യവും സത്യപ്രതിപത്തിയും മററു് ഉൽകൃഷ്ടഗുണങ്ങളും ആ ബാലനിൽ കാണാനുണ്ടായിരുന്നു എന്നു പറയപ്പെട്ടിട്ടുണ്ടു്. ബ്രാഹ്മണകുട്ടികളുടെ വകയായി നടത്തപ്പെട്ടിരുന്ന എഴുത്തുപള്ളിയിൽ വെച്ചാണു ശങ്കരൻ അക്ഷരാഭ്യാസം തുടങ്ങിയതു്. ശങ്കരന്റെ ബുദ്ധിസാമൎത്ഥ്യവും സൽസ്വഭാവവും കണ്ടു പലരും ആ ചെറുപ്രായത്തിൽതന്നെ ആ ബാലനെ പൂജിക്കുവാൻ തുടങ്ങിയിരുന്നു. കമാരപൂകരത്തിന്നടുത്തുള്ള ഉർസ്വശോ എന്ന ദിക്കിലെ മഹാപ്രസിദ്ധ മണിക്കാമചാരരഞ്ജി ശിവരാമശ്രൌതാപാദ്ധ്യായന്റെ ഒരു ആപ്തമിത്രമായിരുന്നു. ശ്രൌതാപാദ്ധ്യായൻ പലപ്പോഴും ബാനൎജ്ജിയെ കാണ്മാൻ പോക പതിവായിരുന്നു. അഞ്ചു വയസ്സു പ്രായമുള്ള കാലത്തു ശങ്കരൻ പിതാവോടൊന്നിച്ചു് അവിടെ ചെന്നപ്പോൾ, മണിക്കാമന്റെ സഹോദരൻ മണിക്കചാറ്റബാനൎജ്ജി "അയ്യോ! ഈ ശങ്കരൻ ഒരു സാധാരണ ബാലനാണെന്നു വിചാരിക്കരുതു. ഇവനെ ഞങ്ങൾ ഗോപാലകൃഷ്ണസ്വരൂപമായാണു കാണുന്നതു്" എന്നു ശിവരാമശ്രൌതാപാദ്ധ്യായനോടു പറയുകയുണ്ടായിട്ടുണ്ടു്.

ശങ്കരന്റെ വിദ്യാഭ്യാസത്തെപ്പററി വല്ലതും ഒന്നും പറയുവാൻ ഇല്ല. അഞ്ചുവയസ്സു പ്രായമായ കാലത്തുതന്നെ

തിന്നു നല്ല സുഖമുണ്ടായിരുന്നില്ലെങ്കിലും, നവരാത്രിപൂജ സഹോദരിയുമൊന്നിച്ചു കൊണ്ടാടേണമെന്ന ശാഠ്യമാണു് അങ്ങോട്ടു പുറപ്പെട്ടതു്. അവിടെവെച്ചു രോഗം അധികരിക്കുകയും, ഒടുവിൽ ശുക്ലപക്ഷദശമി ദിവസം തൻ്റെ അറുപത്തിഎട്ടാമത്തെ വയസ്സിൽ ആ ധന്യപുരുഷൻ സമാധി അടയുകയും ചെയ്തു. തൻ്റെ ഇഷ്ടദേവനായ രഘുനാഥനെ പ്രത്യക്ഷത്തിൽ കണ്ടു, തൻ്റെ ആത്മാവിനെ ആ ദേവനിൽ ലയിപ്പിച്ചു ദേഹത്തെ ഉപേക്ഷിക്കുകയാണു ചെയ്തതെന്നു കേട്ടിട്ടുണ്ടു്.

ഈ കാലത്തു ഗദാധരനു ഏഴു വയസ്സു മാത്രമേ പ്രായമായിരുന്നുള്ളൂ; എങ്കിലും ഈ സംഭവം ആ ബാലനെ അത്യധികം ചിന്താകുലനാക്കാതിരുന്നില്ല. ഒരുവൻ്റെ മരണശേഷം ഉണ്ടാകുന്ന അവസ്ഥ എന്തു്? എന്ന സംഗതിയെപ്പററി ചിന്തിക്കുവാൻ തുടങ്ങിയതു് അതു മുതല്ക്കാണെന്നു ഭഗവാൻതന്നെ പലപ്പോഴും പറയുക ഉണ്ടായിട്ടുണ്ടു്.

ഇതിന്നനുകൂലിക്കുന്ന മറെറാരു സംഭവംകൂടെ ഇക്കാലത്തു് ഉണ്ടാകാതിരുന്നില്ല. പുരി (ജഗന്നാഥ)യിലേക്കു പോകുന്ന വഴിയിൽ, ആ പ്രദേശത്തു, ഒരു സാമാന്യം വലിയ സത്രമുണ്ടു്. അവിടെ ഇക്കാലത്തു ഏതാനും സന്യാസിമാർ വന്നിറങ്ങുകയും അവരിൽ ഒരാൾക്കു, അവിടെവെച്ചു രോഗം പിടികൂടിയതുകൊണ്ടു് അവർ അവിടെ കുറേക്കാലം താമസിക്കേണ്ടിവരികയും ചെയ്തു. ഗദാധരൻ ഈ സത്രത്തിൽ പോയി അവിടെ ഇറങ്ങുന്ന വഴിപോക്കർക്കു വേണ്ടുന്ന ശുശ്രൂഷകൾ ചെയ്ക സാധാരണ പതിവായിരുന്നു. അതിനാൽ ഈ സന്യാസികളുടെ കൂടെ അധികദിവസം ഒന്നായി ഉപചരിക്കുവാൻ ഗദാധരനു് അവസരം സിദ്ധിച്ചു. ആ സന്യാസികളും, ഗദാധരൻ്റെ സ്വഭാവവിശേഷവും ജീവൻ്റെ പരിപക്വാവസ്ഥയും അറിഞ്ഞു സന്തോഷിച്ചു് അവനു ഈ

ഭജനരീതി ഉപദേശിച്ചു കൊടുത്തു. ഉപാസനാമാൎഗ്ഗത്തിൽ ശ്രീ ശ്രീരാമകൃഷ്ണദേവന്റെ ആദ്യഗുരുക്കന്മാർ ഇവരാണെന്നു വേണം പറയുവാൻ.

ഗദാധരന്നു് ഉപനയനത്തിനുള്ള പ്രായമായി. ഉപനയനാവസരത്തിൽ സ്വീകരിക്കുന്ന പുതിയ ഭിക്ഷാപാത്രത്തിൽ തന്റെ സ്വന്തമാതാവിന്നു സമാനയായ ഒരു മഹതിയിൽനിന്നു ഭിക്ഷ വാങ്ങുന്ന സമ്പ്രദായം ഉണ്ടു്. കമാരപുകുരത്തിൽ, ചാട്ടൎജ്ജികുടുംബക്കാരുടെ അകൃത്രിമ മിത്രവും ഗദാധരന്റെ വളൎത്തമ്മയും ആയ ധനിയിൽനിന്നു ഭിക്ഷ മേടിക്കുവാനാണു ഗദാധരൻ നിശ്ചയിച്ചതു്. എന്നാൽ ഈ ദേശാചാരത്തിന്നു യോജിച്ചതല്ലാത്തതിനാൽ മററുള്ളവർ ആദ്യത്തിൽ സമ്മതിക്കുക ഉണ്ടായില്ല. താൻ ധനിയിൽ നിന്നല്ലാതെ മററാരിൽനിന്നും ഭിക്ഷ സ്വീകരിക്കുന്നതല്ലെന്നു ഗദാധരൻ ശഠിച്ചു. ഒടുവിൽ അതിനെത്തന്നെ മററുള്ളവർ സ്വീകരിക്കേണ്ടതായും വന്നു. ഇങ്ങിനെ, ജാത്യാചാരങ്ങളിൽ അത്യന്തനിഷ്ഠയോടുകൂടിയ ചാട്ടൎജ്ജികുടുംബത്തിലെ ദിവ്യകുമാരൻ ഉപനയനാവസരത്തിൽ ഭിക്ഷയേകുന്നതിന്റെ ഭാരം മാതാവായി സ്വീകരിച്ചതു ഒരു കൊല്ലസ്ത്രീയെ ആയിരുന്നു. ഹാ! ധനിയുടെ ഭാഗ്യം! ത്രേതായുഗത്തിൽ ശബരി; കലിയുഗത്തിൽ ധനി.

ഉപനയനാനന്തരം ഗദാധരൻ പൂജാദികൎമ്മങ്ങളിൽ ഏൎപ്പെടുവാൻ തുടങ്ങി. ഇക്കാലത്തു ഒരു ദിവസം കമാരപുകുരത്തിലെ മഹാപ്രഭുവായ ലാഹാബാബുവിന്റെ വീട്ടിൽ ഒരു പണ്ഡിതസദസ്സു കൂടുവാൻ ഇടയായി. ഓരോ അടിയന്തരാവസരങ്ങളിൽ പണ്ഡിതന്മാർ യോഗംകൂടി ശാസ്ത്രസംഗതികളെപ്പററി വാദപ്രതിവാദം നടത്തുന്ന സമ്പ്രദായം ബംഗാളത്തിൽ ഇന്നും നടപ്പുള്ളതാണല്ലോ. പ്രസ്തുത യോഗത്തിൽ ഒരു അവഗാഢമായ അദ്വൈത സംഗതിയെപ്പററി

ശ്നത്തെ വാദപ്രതിവാദം നടത്തിയതു്. പണ്ഡിതന്മാർ എത്രയൊക്കെ തർക്കിച്ചിട്ടും ഒരു തീരുമാനവും ഉണ്ടാക്കുവാൻ സാധിക്കുന്നില്ലെന്നു കണ്ടപ്പോൾ അവിടെ സന്നിഹിതനായിരുന്ന ഗദാധരബാലൻ അതിന്നു ശരിയായ സമാധാനം ഉണ്ടാക്കിക്കൊടുത്തു എന്നും ഗദാധരന്റെ അനിതരസാധാരണമായ ബുദ്ധിവിശേഷവും അതിസൂക്ഷ്മമായ ചിന്താരീതിയും കണ്ടു് അവിടെ കൂടിയിരുന്നവരെല്ലാം ആ ബാലനെ വളരെ ബഹുമാനിച്ചു എന്നും കേൾക്കുക ഉണ്ടായിട്ടുണ്ടു്.

## വിദ്യാഭ്യാസം.

ഉപനയനാനന്തരം ഗദാധരൻ ഈശ്വരോപാസനമായ സംഗതികളിൽ അത്യന്തം ശ്രദ്ധയോടുകൂടെ പുരോഗമനം ചെയ്തുകൊണ്ടിരുന്നു എന്നു മാത്രമല്ല, ആ ബാലന്റെ മനസ്സു പലപ്പോഴും അതിന്റെ പരിധികളെ ലംഘിച്ചു വിദൂരസഞ്ചാരം ചെയ്തുകൂടിയും ചെയ്തിരുന്നു. എങ്കിലും വിദ്യാഭ്യാസവിഷയത്തിൽ ആ ബാലന്റെ ഗതി ഒട്ടുംതന്നെ ആശാസ്യമായിരുന്നില്ല. മുൻ വിവരിച്ചതുപോലെയുള്ള ഭാവഭേദങ്ങൾ സാധാരണമായി ഉണ്ടായിക്കൊണ്ടിരിക്കുന്നതു കണ്ടപ്പോൾ അതെല്ലാം രോഗലക്ഷണമായിരിക്കും എന്നു സങ്കല്പിച്ചു രക്ഷിതാക്കന്മാർ അവയുടെ ദോഷമെല്ലാം ശമനിവാരണത്തിനായി വിനിയോഗിക്കുകയല്ലാതെ വിദ്യാഭ്യാസത്തിൽ ഒട്ടുംതന്നെ നിഷ്കർഷിക്കുക ഉണ്ടായില്ല. അതുപോലെതന്നെ ആ ബാലന്റെ സ്വഭാവവൈചിത്ര്യം കണ്ടു് അപ്രതിഹതപ്രവൃത്തികളായിരുന്ന ഗുരുനാഥന്മാരും ഗദാധരനെ നിർബ്ബന്ധിക്കുകയും ഉണ്ടായില്ല. ഇതിനെല്ലാം പുറമെ കേവലം ഉദരപൂരണത്തിന്നു മാത്രം ഉതകുന്ന ഇന്നത്തെ വിദ്യാഭ്യാസരീതിയിൽ ആ ബാലന്നുതന്നെയും ഒരു അരി

നതിന്നു പുരുഷനാണെന്നു് എന്നുള്ള ബോധംതന്നെ അവൾക്കു് ഉണ്ടായിരുന്നില്ലെന്നു് അവരിൽ പലരും പലപ്പോഴും പറയുക ഉണ്ടായിട്ടുണ്ടു്. ഗദാധരൻ ഇക്കാലത്തു് എത്രയോ അവസരങ്ങളിലെല്ലാം സ്ത്രീവേഷം കെട്ടുകയും ചെയ്യാറുണ്ടായിരുന്നു. ആ വേഷത്തിൽ ആ യുവാവിനെ കണ്ടറിയുവാൻ ഏറ്റ പരിചിതന്മാരെക്കൊണ്ടുകൂടിയും സാധിച്ചിരുന്നില്ല.

ഇക്കാലത്തു ഗദാധരൻ പ്രധാനവേഷക്കാരനായി ഒരു ബാലനാടകക്കമ്പനി നടത്തുകകൂടെ ഉണ്ടായിട്ടുണ്ടു്. ഇതിലേക്കായി, അന്നത്തെ ഏതാനും പ്രസിദ്ധനടന്മാരുടെ അടുത്തുപോയി നാട്യവിദ്യ അഭ്യസിക്കുകകൂടെ ചെയ്തു. നാട്യത്തിൽ എന്നപോലെതന്നെ ചിത്രമെഴുത്തിലും ഗദാധരൻ അതിസമർത്ഥൻ ആയിരുന്നു. സർവ്വോപരി, കളിമണ്ണുകൊണ്ടു രൂപം ഉണ്ടാക്കുന്ന വേലയിൽ ആക്കാലത്തുതന്നെ ഗദാധരൻ നല്ല പ്രസിദ്ധി സമ്പാദിച്ചിരുന്നു.

ഗദാധരന്റെ ഏവംവിധമുണ്ടായ കലാപൂർണ്ണജീവിതം രാമകുമാരഭട്ടാചാര്യനു് ഒട്ടുംതന്നെ സന്തോഷത്തെയോ സമാധാനത്തെയോ കൊടുത്തില്ല. ഇക്കാലത്തെല്ലാം രാമകുമാരഭട്ടാചാര്യൻ ഇടയ്ക്കിടെ തന്റെ ഗൃഹത്തിൽ വന്നു കാര്യങ്ങൾ അന്വേഷിച്ചുപോകുന്ന പതിവുണ്ടായിരുന്നു. അപ്പോഴെല്ലാം ഗദാധരൻ ഇങ്ങനെ ഒരു താന്തോന്നിയായി വളരുന്നതുകണ്ടു് അദ്ദേഹം വളരെ വ്യസനിച്ചു. തന്റെ കുടുംബത്തിൽ ഉള്ളവരെല്ലാം നല്ല പണ്ഡിതന്മാരായിരിക്കുന്ന സ്ഥിതിക്കു് ഈ ബാലൻമാത്രം ഇങ്ങനെ അനാക്ഷരകുക്ഷിയായി വളരുന്നതുകണ്ടു് അദ്ദേഹം വളരെ വിഷമിച്ചു. അതിനും പുറമെ തന്റെ സഹോദരന്റെ കൂട്ടുകെട്ടും സഹവാസവും ഒട്ടും ആശാസ്യമായും അദ്ദേഹത്തിനു തോന്നിയില്ല. എന്നാൽ ഗൃഹത്തിൽ മാതാവിനെ സഹായിക്കു

തുണയായി ആരും ഇല്ലാത്തതുകൊണ്ടും തള്ളയില്ലാപ്പിള്ള ആയ അക്ഷയനെ വളർത്തിക്കൊണ്ടുവരേണ്ട ഭാരംകൂടെ ആ വയോവൃദ്ധയിൽതന്നെ വന്നുചേർന്നിരിക്കുന്ന സ്ഥിതിക്കും അവരുടെ ഏകസഹായിയായ ആ അവസാനപുത്രനെ അവിടെനിന്നു കൊണ്ടുപോകുന്നതു ശരിയല്ലെന്നു വിചാരിച്ചു്, അദ്ദേഹം തന്റെ സഹോദരനെപ്പററി വ്യസനിച്ചുകൊണ്ടു മടങ്ങിപ്പോകുകയായിരുന്നു സാധാരണമായി ചെയ്തിരുന്നതു്. ഇങ്ങനെ ഗദാധരനു പതിനേഴുവയസ്സു പ്രായമാകുന്നതുവരെ കഴിഞ്ഞുകൂടി. അപ്പോഴേയ്ക്കും രാമകുമാരന്റെ ജോലിക്കും അല്പമൊക്കെ സഹായിക്കുവാൻ സാധിക്കുന്ന പ്രായവും ആയി. അതിനാൽ ഗദാധരനെ കൽക്കത്തയിലേയ്ക്കു കൂട്ടിക്കൊണ്ടു പോകുവാൻ രാമകുമാരൻ തീർച്ചയാക്കി. അതനുസരിച്ചു 1028-ൽ യുവഗദാധരൻ കൽക്കത്തയിലേയ്ക്കു മാറി.

കൽക്കത്തയിൽ എത്തിയതിനുശേഷം, ഏതാനും പ്രഭുക്കന്മാരുടെ ഗൃഹങ്ങളിൽ താൻ ഏററിരുന്ന പൂജാദികർമ്മങ്ങളും സംഗ്രഹത്തിലെ ജോലികളും ജ്യേഷ്ഠൻ അനുജനെ ഏല്പിച്ചു. ദിവസേന ഈവക പ്രവൃത്തികൾ കഴിച്ചു ബാക്കിയുണ്ടാകുന്ന സമയം വിദ്യാഭ്യാസത്തിൽ വിനിയോഗിക്കുവാനും നിഷ്കർഷിച്ചു. ഗദാധരൻ കാമാർപുക്കൂറിലെപ്പോലെതന്നെ ഇവിടെയും പൂജാദികർമ്മങ്ങളെല്ലാം വളരെ ശരിയായി നിർവ്വഹിച്ചു; എന്നു മാത്രമല്ല അവിടത്തെ കുലീനകളായ സ്ത്രീജനങ്ങളുടെ കണ്ണിലുണ്ണിയായിത്തീരുകയും ചെയ്തു. ഗദാധരനെ ആദരിക്കുവാനും ബഹുമാനിക്കുവാനും ഗദാധരൻ പറയുന്നതുപോലെ കേട്ടനുസരിക്കുവാനും ഒരുകൂട്ടം സ്ത്രീജനങ്ങളും ഒട്ടനേകം പുരുഷന്മാരും അവിടെയും ഉണ്ടായി. വിദ്യാഭ്യാസസംഗതിയിൽ ആ ബാലൻ പൂർവ്വവൽ അവിടെയും വിമുഖനായിത്തന്നെ ഇരുന്നതേയുള്ളൂ. ഇതൊന്നും രാമകുമാരന്നു് ഒട്ടുംതന്നെ രസമായില്ല. ഒരു ദിവസം അദ്ദേഹം തന്റെ

സഹോദരനെ വിളിച്ച് മിതമായ സ്വരത്തിൽ കുറെ ശകാരിച്ചു. അതു കേട്ടപ്പോൾ ഗദാധരൻ പറഞ്ഞ സമാധാനം ഇങ്ങനെ ആയിരുന്നു. ജ്യേഷ്ഠാ! അവിടുന്ന് ഇതെല്ലാം കൊട്ടിഘോഷിക്കുന്ന ഈ വിദ്യാഭ്യാസംകൊണ്ടുള്ള പരമപ്രയോജനം എന്താണ്? കേവലം നാലുകാശ് അത്രെ. ഒന്നാമതായി ചോറ് അരി, അല്ലും കായ്കറി, കഴിഞ്ഞില്ലേ! അതിനപ്പുറം എന്തുണ്ട്? ഇങ്ങനെയുള്ള വിദ്യാഭ്യാസംകൊണ്ട് എനിക്ക് ഒരു പ്രയോജനവും ഇല്ല. അത് എനിക്കു വേണ്ടതാനും. യഥാർത്ഥമായ ജ്ഞാനത്തെ പ്രദാനം ചെയ്യുന്നതും സത്യത്തെ കാണിച്ചുതരുന്നതും ജീവിതത്തെ അനുഗ്രഹീതം ആക്കിത്തീർക്കുന്നതും ആയ "വിദ്യ" യാതൊന്നോ ആ വിദ്യ മാത്രമേ എനിക്ക് അഭ്യസിക്കേണ്ടതായിട്ടുള്ളൂ. ഗദാധരന്റെ ഈ സമാധാനംകൊണ്ട് രാമകുമാരൻ തൃപ്തിപ്പെട്ടില്ല. എങ്കിലും അദ്ദേഹം പിന്നെ ഒന്നും നിർബ്ബന്ധിച്ചതും ഇല്ല. ഗദാധരന്റെ വിദ്യാഭ്യാസം ഏതായാലും ഇതോടുകൂടി അവസാനിക്കുകയും ചെയ്തു.

## ദക്ഷിണേശ്വരം.

ഈ കാലത്തിൽ ഗദാധരനേയും രാമകുമാരനേയും കല്ക്കത്തായിലും മറ്റുള്ളവരെ കാമാർപുകുരത്തിലും വിട്ട് വായനക്കാരോടുകൂടി നാം കല്ക്കത്തായിലെ മറ്റൊരു പ്രദേശത്തിലേക്ക് ഒന്നു കണ്ണോടിക്കേണ്ടതായിരിക്കുന്നു. കല്ക്കത്തയിൽ റാണി രാസമണി എന്ന പേരായി ഒരു ധനികസ്ത്രീ ഉണ്ട്. ജാതിയിൽ കൈവർത്തകയാണ്. തന്റെ ഭർത്താവിന്റെ മരണശേഷം ഈ സ്ത്രീ അനേകലക്ഷം ഉറുപ്പികയുടെ ഉടമസ്ഥയായിതീർന്നിരിക്കുന്നു. സൽസ്വഭാവവും പ്രത്യേകിച്ച് ഈശ്വരഭക്തയും ആയിരുന്നതുകൊണ്ട് റാണി രാസമണി വളരെ കാലം മുമ്പേതന്നെ കാശിക്കുപോകണമെന്നു നിശ്ചയിച്ചി

ന്നു. കാശിയാത്രയ്ക്കുള്ള ഒരുക്കങ്ങളൊന്നും അതിന്നു സാധിച്ചില്ല. റാണി കാശിക്കു പുറപ്പെട്ടുകൂടിയും ചെയ്തു. അപ്പോൾ അന്നപൂർണ്ണാദേവി റാസമണിയുടെ മുമ്പിൽ പ്രത്യക്ഷയായി "നീ കാശിയിൽ വന്നിട്ടാവശ്യമില്ല. നീ എന്നിഷ്ഠയായി ഇവിടെ ഗംഗാതീരത്തിൽ ഒരു ക്ഷേത്രം പണികഴിപ്പിച്ച് എന്നെ ഇവിടെ വെച്ച് പൂജിപ്പിക്കുന്നതാണ് എനിക്കു തൃപ്തി." എന്ന ഉപദേശിക്കുക ഉണ്ടായി എന്നാണ് കേട്ടിട്ടുള്ളത്. എന്തായാലും അവർ കാശിക്കു പോകുകയുണ്ടായില്ല. അതിന്നുപകരം 1847 സെപ്തമ്പർമാസം 16-ാം നു സുപ്രീംകോടതിയിലെ ഒരു വക്കീലായ മിസ്റ്റർ ഹേസ്റ്റി എന്ന ആളുടെ ഗംഗാതീരത്തിൽ 30 ഏക്കർ സ്ഥലം വിലക്കു വാങ്ങി അവിടെ ഒരു ക്ഷേത്രം പണികഴിപ്പിച്ചു. ഈ ക്ഷേത്രം പണി പൂർത്തിയാകുവാൻ പത്തുകൊല്ലക്കാലവും പതിനഞ്ചു ലക്ഷത്തോളം ഉറുപ്പികയും വേണ്ടിവന്നു. മറ്റു ദേവക്ഷേത്രങ്ങളും അവയ്ക്കു മദ്ധ്യത്തിലായി ഭവതാരിണീദേവിയുടെ മഹാക്ഷേത്രവും അല്പം മാറി രാധാകാന്തജിക്ഷേത്രവും ഉണ്ട് പണിചെയ്യിപ്പിച്ചത്. ക്ഷേത്രം പണിയെല്ലാം അവസാനിച്ച് പ്രതിഷ്ഠ നടത്തുവാൻ സമയമായപ്പോൾ അവിചാരിതമായ ഒരു പ്രതിബന്ധം നേരിട്ടു.

താൻ അനേകലക്ഷം ഉറുപ്പിക ചിലവുചെയ്ത് ഉണ്ടാക്കിച്ചതായ ആ മഹാക്ഷേത്രത്തിൽ പ്രതിഷ്ഠിക്കുന്ന തന്റെ ഇഷ്ടദേവതയായ ഭവതാരിണീദേവിക്ക് താൻ ഭക്ഷിക്കുന്നതുപോലെയുള്ള അന്നാദികൾതന്നെ നിവേദിക്കേണമെന്നായിരുന്നു റാണി തീർച്ചയാക്കിയിരുന്നത്. പക്ഷെ ഈ നിശ്ചയം ദേശാചാരത്തിന്ന് അനുകൂലിച്ചതായിരുന്നില്ല. ശൂദ്രന്മാരുടെ ക്ഷേത്രങ്ങളിലല്ലാതെ അന്നം നിവേദിക്കുകയോ, ബ്രാഹ്മണർ ദർശനത്തിന്ന് ചെല്ലുകയോ, അവർ അവിടെ വെച്ച് ഭക്ഷണം കഴിക്കുകയോ [illegible] ചെ

ള്ളതില്ല. റാണിയുടെ നിശ്ചയം ഈ നാട്ടാചാരത്തിന്നു വിപരീതമായിരുന്നതിനാൽ ആ സ്ത്രീ പ്രസ്തുതസംഗതിയിൽ പണ്ഡിതന്മാരുടെ അഭിപ്രായം അറിയുവാനായി എല്ലാവക്കും എഴുതിഅയച്ചു. എല്ലാ പണ്ഡിതന്മാരും, ശാസ്ത്രിമാരും, പുരോഹിതന്മാരും പൂർവ്വാചാരത്തെ യാതൊരു കാരണവശാലും ഭേദിക്കവാൻ പാടില്ലെന്നും അതിനാൽ ശൂദ്രാണീക്ഷേത്രത്തിൽ അന്നനിവേദ്യം ചെയ്തുകൂട എന്നുതന്നെ അഭിപ്രായപ്പെട്ടു. ഇത്രയും അറിഞ്ഞപ്പോൾ തന്റെ ദ്രവ്യം ചെയ്ത ധനമെല്ലാം വെറുതെയായിപ്പോയെന്നോർത്തു റാണി വല്ലാതെ ദുഃഖിച്ചു. കേവലം ഹതാശയായിരിക്കുന്ന സമയത്താണു നമ്മുടെ രാമകുമാരചട്ടോപാദ്ധ്യായന്റെ അഭിപ്രായം വന്നുചേർന്നതു്. ക്ഷേത്രവും ദേവസ്വം സ്വത്തും ഒരു ബ്രാഹ്മണന്റെ പേരിൽ ദാനം ചെയ്യുകയും പൂജാദി നിത്യനിവേദ്യങ്ങൾക്കു സ്ഥിരമായി ഏർപ്പാടു ചെയ്യുകയും ചെയ്താൽ ആ ക്ഷേത്രത്തിൽ ബ്രാഹ്മണനു പൂജാദികർമ്മങ്ങൾ നിർവ്വഹിക്കുന്നതിന്നും അവിടെ അന്നം നിവേദിക്കുന്നതിന്നും ആ പ്രസാദം ബ്രാഹ്മണർ കഴിക്കുന്നതിന്നും യാതൊരു വിരോധവും ഇല്ലെന്നായിരുന്നു അദ്ദേഹത്തിന്റെ അഭിപ്രായം. രാസമണിക്കു ഇതു വളരെ പഥ്യമായി. അതനുസരിച്ചു ദക്ഷിണേശ്വരക്ഷേത്രവും ദേവസ്വം സ്വത്തും തന്റെ ഗുരുവിന്റെ പേരിൽ ദാനം ചെയ്യുകയും തന്റെ ഭരണാധികാരം മാത്രം കയ്യിൽ വെയ്ക്കുകയും ചെയ്തു. പക്ഷെ ഇതുകൊണ്ടും വലിയ ഗുണമൊന്നും ഉണ്ടായില്ല. അവിടെ പൂജാജോലികൾക്കു നിയമിക്കുവാൻ യോഗ്യന്മാരായ ബ്രാഹ്മണരെ റാണിക്കു കിട്ടിയില്ല. അതിനാൽ രാമകുമാരചട്ടോപാദ്ധ്യായൻതന്നെ ദക്ഷിണേശ്വരത്തിൽ മേൽശാന്തിസ്ഥാനം സ്വീകരിക്കണമെന്നു രാസമണി അദ്ദേഹത്തോടു ആവശ്യപ്പെട്ടു. ഇതിന്നു രാമകുമാരന്നു ആദിയിൽ പൂർണ്ണമായ സമ്മതമുണ്ടാ

യിരുന്നില്ല. എങ്കിലും ശരിയായ ഒരു പുരോഹിതനെ കിട്ടാത്തതുകൊണ്ടു ക്ഷേത്രപ്രതിഷ്ഠയും മറ്റും മുടങ്ങിക്കിടക്കുന്നതു ശരിയല്ലെന്നും ഈ വിവരം അറിഞ്ഞുകൊണ്ടു താൻ അതിന്നു തുണയാകാതിരിക്കുന്നതു ശരിയല്ലെന്നും വിചാരിച്ച് അദ്ദേഹം അപ്പൂജാകാര്യങ്ങളെ നിവർത്തിക്കുവാൻ സമ്മതിച്ചു ദക്ഷിണേശ്വരത്തിലേക്കു വന്നു. ഇതനുസരിച്ചു 1030 ജ്യേഷ്ഠമാസം 18-ാംനു- "സ്നാനയാത്ര" എന്ന ശുഭമുഹൂർത്തത്തിൽ അവിടെ പ്രതിഷ്ഠ നടത്തുകയും ചെയ്തു.

പ്രതിഷ്ഠയും അനുസംബന്ധിച്ചുള്ള ഉത്സവവും കാണ്മാൻവേണ്ടി നമ്മുടെ യുവാവായ ഗദാധരനും ജ്യേഷ്ഠൻ രാമകുമാരനൊന്നിച്ച് ദക്ഷിണേശ്വരത്തിൽ വന്നിട്ടുണ്ടായിരുന്നു. എങ്കിലും അമ്പലത്തിൽ തിരക്കധികമായി നടക്കുന്ന സദ്യയിലും സമ്മാനിയിലും നമ്മുടെ യുവാവു പങ്കുകൊണ്ടില്ല. അന്നത്തെ ഉത്സവാഘോഷങ്ങളെല്ലാം അവസാനിച്ചതിന്നശേഷം കാലണയ്ക്കു അവിലുംവാങ്ങി തിന്നുകൊണ്ടു" ഞാന വൈകുന്നേരം ആ യുവധീരൻ കൽക്കത്തയിലേക്കുതന്നെ മടങ്ങി. പിറ്റേദിവസം കാലത്തു വീണ്ടും ദക്ഷിണേശ്വരത്തിലേക്കു ചെന്നു. അന്നും വളരെ നേരം ജ്യേഷ്ഠനെ കാത്തുനിന്നുനോക്കി. ഒടുവിൽ അന്നും അദ്ദേഹം വരുന്നില്ലെന്ന വിവരം അറിഞ്ഞപ്പോൾ ക്ഷണത്തിന്നു കൽക്കത്തയിൽ തന്നെ മടങ്ങി എന്നതക്കവിധം അവിടെനിന്നു തിരിക്കുകയാണ ചെയ്തതു". അവിടെനിന്നു ഭക്ഷണം കഴിക്കുന്നതിന്നു യാതൊരു വിരോധവും ഇല്ലെന്നു രാമകുമാരൻ എത്രതന്നെ പറഞ്ഞുനോക്കി. അതൊന്നും ഗദാധരൻ ചെവിക്കൊണ്ടില്ല. പിന്നെ ജ്യേഷ്ഠൻ ഇന്നവും നാളെവും എന്നിങ്ങിനെ വിചാരിച്ചു എന്നാലും ഒരു ദിവസം കൽക്കത്തയിൽതന്നെ കഴിച്ചുകൂട്ടി. ഈ കാലത്തിന്നിടയ്ക്കു ദക്ഷിണേശ്വരത്തോട് എന്തെന്നില്ലാത്ത ഒരു പ്രതിപത്തി രാമകുമാരന്റെ മനസ്സിൽ കടന്നു

കുടികഴിഞ്ഞിരിക്കുന്നു. അതിനാൽ ശരിയായ ഒരാളെ ലഭിച്ചു കിട്ടുന്നതുവരെ താൻതന്നെ ശാന്തി ചെയ്തുകൊള്ളാം എന്ന് അദ്ദേഹം സമ്മതിച്ചു. ഇതൊന്നും അറിയാതെ ജ്യേഷ്ഠനെ കൂട്ടിക്കൊണ്ടുവരുവാനായി മൂന്നാമതും ഗദാധരൻ ദക്ഷിണേശ്വരത്തിലേയ്ക്കു പുറപ്പെട്ടു. ഇപ്രകാരമാണ് തന്റെ ജ്യേഷ്ഠൻ ദക്ഷിണേശ്വരത്തിൽ ശാന്തി ഏറ്റിരിക്കുന്നു എന്ന വിവരം ഗദാധരന്ന് മനസ്സിലായത്. ഗദാധരൻ വളരെ വ്യസനിച്ചു. അങ്ങനെ ഒരിക്കലും ചെയ്യരുതെന്നും അതു തങ്ങളുടെ ബ്രാഹ്മണ്യത്തിന്നും കുടുംബാചാരമര്യാദത്തിന്നുകൂടിയും ചേരാത്തതാണെന്നും മററും വളരെയൊക്കെ താണുകേണ് അപേക്ഷിച്ചുനോക്കി. തന്റെ സഹോദരന്റെ എല്ലാവിധമുള്ള അപേക്ഷാവാക്കുകൾ കേട്ടപ്പോൾ രാമകുമാരന്റെ മനസ്സും ഒട്ടൊക്കെ ഇളകാതിരുന്നില്ല. അതിനാൽ ധർമ്മപത്രം പരിശോധന ചെയ്യേണ്ടതാണ് എന്ന് രാമകുമാരൻ അഭിപ്രായപ്പെട്ടു. അതു ഗദാധരന്നും സമ്മതമായി. അതനുസരിച്ചു ധർമ്മപത്രം പരിശോധിച്ചുനോക്കിയപ്പോൾ രാമകുമാരൻ യാതൊരു തെററും ചെയ്തിട്ടില്ലെന്നും അതു് അവരുടെ ശ്രേയസ്സിന്നുമാത്രം നിദാനമായേ ഇരിക്കയുള്ളൂ എന്നും തെളിഞ്ഞു. അതിനാൽ ഗദാധരൻ പിന്നെ ഒന്നും നിർബ്ബന്ധിക്കാതെ അന്ന് അവിടെ ഗംഗാതീരത്തു വെച്ചുണ്ടു താമസിച്ചു. രാത്രി കഴിഞ്ഞു നേരം പുലർന്നപ്പോഴേയ്ക്കും ഗദാധരന്റെ പ്രകൃതത്തിന്ന് ഒരു വലിയ മാററം സംഭവിച്ചുകഴിഞ്ഞിരിക്കുന്നു. ഹാ! ദേവിയുടെ ഇച്ഛ! എന്നല്ലാതെ മറെറന്തു പറയട്ടെ. ഗദാധരന്ന് പോകുവാനുള്ള നിർബ്ബന്ധം മുമ്പേപ്പോലെ കാണുന്നില്ല. എന്നു മാത്രമല്ല ആ സ്ഥലത്തോട് ഒരു പ്രത്യേകപ്രതിപത്തി ഉണ്ടാകുവാനും തുടങ്ങിയിരിക്കുന്നു.

ഗദാധരനും ഇങ്ങിനെ ദക്ഷിണേശ്വരത്തിൽ താമസിച്ചു വരാൻ തുടങ്ങി. അടുത്തുതന്നെ ഒരു അവസരത്തിൽ ധ്യാനമ

ന്റെ ഇല്ലം അകന്ന കുടുംബക്കാരനായി, "ഹൃദയരാമു" എന്നു ഗദാധരൻ സാധാരണമായി വിളിക്കാറുള്ള ഹൃദയരാമമുഖോപാദ്ധ്യായൻ ദക്ഷിണേശ്വരത്തിൽ വന്നു താമസിക്കുന്നതു്. ക്ഷേത്രത്തിൽ വല്ല പ്രവൃത്തിയും കിട്ടിയാൽ കൊള്ളാമെന്നുവെച്ചു വന്നിരിക്കയാണു്. ഈ ഹൃദയരാമൻ ഗദാധരന്റെ പഥ്യകാരിയായ വയസ്യനായിരുന്നു. ഗദാധരന്റെ സ്വഭാവത്തിന്നു ഒരു വലിയ മാറ്റം വന്നുതുടങ്ങീട്ടുണ്ടു്. ഗദാധരനെ കാണാതിരിക്കുന്ന സമയം ഏറിത്തുടങ്ങി. അങ്ങിനെ ഇരിക്കുന്നതിനിടയ്ക്കു് പോകുന്നു് കാണാതാകും. എവിടെ തിരഞ്ഞുനോക്കിയാലും കാണുകയില്ല. പിന്നെ കണ്ടാലാവട്ടെ, എവിടെക്കായിരുന്നു, എന്തിനായിരുന്നു, പോയിരുന്നതെന്നു ചോദിച്ചാൽ ശരിയായ സമാധാനം ഒന്നും പറയുകയില്ല. ചിലപ്പോഴൊ പഞ്ചവടിയിൽ നിന്നു കടന്നുവരുന്നതും കാണാമായിരുന്നുവത്രെ.

---

## സാധനാഭ്യാസം

---

ഇങ്ങിനെ ഇരിക്കെ ഒരു ദിവസം ഗദാധരൻ ഗംഗാനദിയിൽ പോയി കുറെ കളിമണ്ണു് എടുത്തുകൊണ്ടുവന്നു് അതുകൊണ്ടു് അതിവിശേഷമായ ശിവപ്രതിമ (ഋഷഭരൂപസമേതമായി) ഉണ്ടാക്കി. അതിനെ ഉദ്യാനത്തിൽ വെച്ചു പൂജിച്ചുകൊണ്ടിരിക്കയായിരുന്നു. അപ്പോഴാ മധുരാനാഥവിശ്വാസൻ, സഞ്ചാരമദ്ധ്യേ അവിടെ എത്തിച്ചേർന്നു. ഗദാധരനെ കണ്ട ഉടനെത്തന്നെ, അദ്ദേഹത്തിന്റെ ഹൃദയം പതിവുപോലെ അങ്ങോട്ടു ഓടി എങ്കിലും ആ യുവാവു് പൂജയിൽ ഇരിക്കുക ആയിരുന്നതിനാൽ അടുത്തു നിന്നിരുന്ന ഹൃദയരാമനെ വിളിച്ചു വിവരം ചോദിച്ചപ്പോഴാണു് ആ പ്രതിമ ഗദാധരൻ ഉണ്ടാക്കിയതാണെ

ന്നും മറ്റും അദ്ദേഹത്തിന്നു് മനസ്സിലായതു്. അത്ര മനോഹരമായ ഒരു പ്രതിമയെ അദ്ദേഹം അതിന്നുമുമ്പ് കണ്ടിട്ടു ഉണ്ടായിരുന്നില്ല. അതിന്റെ നിർമ്മാതാവു് ഗദാധരനാണെന്നു കേട്ടപ്പോൾ വിശ്വാസനുണ്ടായ സന്തോഷവും സ്നേഹവും അവർണ്ണനീയമായവിധം വർദ്ധിച്ചു. അതിനാൽ, പൂജകളെല്ലാം അവസാനിച്ചശേഷം ആ പ്രതിമയെ തനിക്കു കിട്ടിയാൽ കൊള്ളാമെന്നു് പറഞ്ഞു് അദ്ദേഹം പോയി. പിന്നെ പൂജകൾ അവസാനിച്ചശേഷം ആ ശിവവിഗ്രഹത്തെ വിശ്വാസനു് അയച്ചുകൊടുത്തു. അദ്ദേഹവും രാസമണിയും അതുകണ്ടു് വളരെ സന്തോഷിക്കുകയും ചെയ്തു.

പിന്നെ അല്പദിവസം കഴിഞ്ഞശേഷം ഒരു ദിവസം വിശ്വാസനാഥൻ ഉദ്യാനത്തിൽ വന്നപ്പോൾ അതിന്റെ മറ്റൊരു ഭാഗത്തായി ഗദാധരനും ഹൃദയരാമും നില്ക്കുന്നതുകണ്ടു്, അവരെ വിളിച്ചുകൊണ്ടുവരുവാനായി ആളെ അയച്ചു. എന്നാൽ മധുരനാഥന്റെ അടുത്തു ചെല്ലുവാൻ ഇതുവരത്തെ വിധം ഒഴിഞ്ഞു നില്ക്കുകയായിരുന്ന ഗദാധരൻ ഇത്രകാലവും ചെയ്തിരുന്നതു്. കാരണം അടുത്തു കണ്ടാൽ വല്ല ഉദ്യോഗവും സ്വീകരിക്കുവാൻ അദ്ദേഹം നിർബ്ബന്ധിക്കുമെന്നു ഗദാധരന്നു് അറിയാമായിരുന്നു. എന്നാൽ ഈശ്വരന്റെ കീഴിലല്ലാതെ മറ്റാരുടെയും കീഴിൽ യാതൊരു പ്രവൃത്തിയും ഏല്ക്കുവാൻ അദ്ദേഹത്തിന്നു് ഇഷ്ടമുണ്ടായിരുന്നതുമില്ല. അടുത്തു വിളിച്ചു പറയുമ്പോൾ നിഷേധിക്കേണ്ടിവരുമല്ലോ എന്നു വിചാരിച്ചായിരുന്നു ഗദാധരൻ ഇത്ര കാലവും മധുരനാഥനെ കാണാതെ കഴിച്ചുകൂട്ടിയിരുന്നതു്. പതിവുപോലെ ഇത്തവണയും ഒഴിച്ചുപോകുവാൻ ഗദാധരൻ ശ്രമിച്ചുനോക്കി; എങ്കിലും അതിന്നു മുമ്പായി മധുരനാഥന്റെ ആളും ചെന്നു് പിടികൂടിക്കഴിഞ്ഞു. ഗദാധരന്നു് ഇതൊട്ടുംതന്നെ ഇഷ്ടമായില്ല. എന്നാൽ, വിളിച്ചതു

ചെല്ലാതിരിക്കുന്നതു് മര്യാദയല്ലെന്നും, ഉദ്യോഗം സ്വീകരിക്കുവാൻ നിർബ്ബന്ധിക്കുന്നതായാൽ സ്വീകരിക്കുന്നതിന്നു വിരോധമൊന്നും ഇല്ലെന്നും, ഇതുകൂടെ ഈശ്വരന്റെ പണിയാണു" എന്നും മററും ഹരിദയാലു പറഞ്ഞു കേൾപ്പിച്ചപ്പോൾ ഗദാധരനു ഒരു വിധം സമ്മതമായി. എങ്കിലും തന്നെ ഏല്പിക്കുന്ന പ്രവൃത്തിയുടെ ഉത്തരവാദിത്വങ്ങളെല്ലാം ഹരിദയാലുവിന്നു വഹിക്കാം എന്നാണെങ്കിൽ താൻ ചെന്നു ഉദ്യോഗം ഏറെറടുക്കാമെന്നു ഗദാധരൻ സമ്മതിച്ചു. ഹരിദയാലുവിന്നു് ഇതു വളരെ ഇഷ്ടമായ ഒരു സംഗതിയായിരുന്നു എന്നു പ്രത്യേകം പറയേണ്ടതില്ലല്ലോ. അദ്ദേഹം ഉടനെതന്നെ സമ്മതിച്ചു. അതനുസരിച്ചു ഗദാധരൻ മഥുരാസന്റെ അടുക്കൽ ചെന്നു. മഥുരാസൻ വളരെ സന്തോഷത്തോടുകൂടി കുശലപ്രശ്നങ്ങളെല്ലാം ചെയ്തശേഷം ദേവിയെ ഭജിച്ചുകൊണ്ടു ഗദാധരൻ അവിടെത്തന്നെ താമസിക്കണമെന്നും അതിന്റെ സൌകര്യത്തിന്നായി ദേവിയുടെ അലങ്കാരികന്റെ ജോലി സ്വീകരിക്കണമെന്നും ആവശ്യപ്പെട്ടു. ഗദാധരൻ അപ്പോഴും വിവരങ്ങളെല്ലാം പറഞ്ഞു. അതെല്ലാം മഥുരാസൻ ശ്രദ്ധവെച്ചു കേൾക്കുകയും ചെയ്തു. അതിനാൽ അന്നുതന്നെ ഗദാധരനെ അലങ്കാരികന്റെ ഉദ്യോഗത്തിന്നും, ഹരിദയാലുവിനെ, രാമകുമാരനേയും ഗദാധരനേയും സഹായിക്കുവാനും നിയമിക്കുകയും ചെയ്തു. മുൻപറഞ്ഞപോലെ കലശാദി അടിയന്തരങ്ങൾ കഴിഞ്ഞു മൂന്നു മാസം തികച്ചും ചെല്ലുന്നതിന്നു മുമ്പായിത്തന്നെ ഇത്രയും സംഗതികൾ ദക്ഷിണേശ്വരത്തിൽ നടന്നു കഴിഞ്ഞു.

അഷ്ടമിരോഹിണി കാലമായി. ദക്ഷിണേശ്വരത്തിലെ രാധാ-ഗോവിന്ദജി ക്ഷേത്രത്തിൽ ഇപ്പോൾ ശാന്തിചെയ്യുന്നതു ക്ഷേത്രനാഥചട്ടോപാദ്ധ്യായർ എന്ന ഒരാളാണു്.

അതോ സാക്ഷാൽ വിഷ്ണുദേവനായ നിങ്ങളുടെ നാഥനെയോ? വിഷ്ണുവിനെയാണെങ്കിൽ മേൽ പറഞ്ഞ ഉദാഹരണങ്ങൾ എന്തുകൊണ്ടു് ഇവിടെയും യോജിപ്പിച്ചുകൂടാ. കുറിഞ്ഞകാലിനെ ശരിപ്പെടുത്തി ആ വിഗ്രഹത്തിൽതന്നെ പൂജിക്കുന്നതിന്നു് എന്താണു വിരോധം?" എന്തിന്നു് ഏറ പറയുന്നു, റാണി രാസമണിയും മധുരനാഥവിശ്വാസും ഗദാധരന്റെ അഭിപ്രായത്തെത്തന്നെയാണു സ്വീകരിച്ചതു്. എന്നു മാത്രമല്ല, തന്റെ "ദേവ"വിന്റെ ഒടിഞ്ഞ കാൽ ചികിത്സിച്ചു സുഖപ്പെടുത്തുവാനായി വൈദ്യനായ ഗദാധരനെത്തന്നെ രാസമണിറാണി ഏല്പിക്കുകയും ചെയ്തു. അദ്ദേഹം അതനുസരിച്ചു കേടു തീർത്തുവെച്ചിരിക്കുന്ന ആ വിഗ്രഹം ഇന്നും ദക്ഷിണേശ്വരത്തിൽ കാണാകുന്നതാണു്. വളരെ സൂക്ഷിച്ചു നോക്കിയാൽ കൂടിയും അറിയുവാൻ പ്രയാസമായിരിക്കുംവിധം ആ ശില്പാചാരന്റെ ചികിത്സാനൈപുണ്യം അതു ഭംഗിയായി ഫലിപ്പിച്ചിട്ടുണ്ടു്. എന്നാൽ സൂക്ഷ്മക്കുറവിന്നു ശാന്തിക്കാരനായ ക്ഷേത്രനാഥനെ ആ പ്രവൃത്തിയിൽനിന്നു പിരിക്കുകയും അതിന്നു പകരം രാധാകാന്തന്റെ ശാന്തിക്കാരനായി ഗദാധരനെ നിയമിക്കുകയും ചെയ്തു. ഗദാധരന്റെ സ്ഥാനം ഹൃദയരാമുവിന്നും കിട്ടി.

ഗദാധരന്റെ പൂജാരീതി അനിതരസാധാരണമായിരുന്നു. അതിനെ "ശ്രീരാമകൃഷ്ണചരിതാമൃതത്തിൽ വിവരിച്ചിരിക്കുന്നതു് ഇങ്ങിനെയാണു്:—"പൂജക്കിരുന്നാൽ മനസ്സു മുഴുവൻ അതിൽ ലയിച്ചു കഴിയും. പിന്നെ ബാഹ്യത്തെപ്പറ്റി യാതൊരു ബോധവും ഇല്ല. അംഗന്യാസം കരന്യാസം മുതലായവ ചെയ്യുമ്പോൾ മന്ത്രത്തിലെ അതാതു വർണ്ണങ്ങൾ ശാസ്ത്രങ്ങളിൽ പറഞ്ഞിട്ടുള്ള വിധം ശരീരത്തിലെ അതാതു് അവയവങ്ങളിൽ തേജോമയമായി കാണപ്പെട്ടി

ടന്നു എന്നു ദേവൻതന്നെ പറയുക ഉണ്ടായിട്ടുണ്ടു്. സുഷു-പ്തിയിലുള്ള കുണ്ഡലിനി, പ്രബുദ്ധമായി സുഷുമ്നയിൽകൂടെ സഹസ്രാരത്തിലേക്കു് ഉയരുന്നതും അക്കാലത്തു തന്നെ അദ്ദേഹം പ്രത്യക്ഷത്തിൽ കണ്ടിരുന്നു; എന്നു മാത്രമല്ല "ഇതി ജലധാരയാ വഹ്നിപ്രകാരം വിചിന്ത്യ" എന്നു ജപിക്കയോടും അതാതുസമയത്തെ പൂജയുടെ സ്വഭാവംപോലെ ആയിരം ജിഹ്വകളോടുകൂടിയ അഗ്നി അതിയായി കത്തിജ്വലിച്ചു് അത്യുന്നത മതിൽക്കെട്ടുപോലെ പൂജാസ്ഥലത്തെ ബാഹ്യങ്ങളായ എല്ലാ ഉപദ്രവങ്ങളിൽനിന്നും സംരക്ഷിച്ചു വലയം ചെയ്തു നില്ക്കുന്നതായിട്ടുള്ളതും അദ്ദേഹം പ്രത്യക്ഷത്തിൽ കാണുക പതിവായിരുന്നു. ആ സമയത്തു ഗദാധരന്റെ ശരീരത്തിൽനിന്നു ഒരു പ്രത്യേകതേജസ്സ് ഉത്ഭവിക്കുകയും അദ്ദേഹത്തിന്റെ മനസ്സ് അനന്യചിന്താസ്വരൂപമായി പരിണമിക്കുകയും ചെയ്യും.

ഇതിനുശേഷമാണു ഗദാധരനു "ശക്തിമന്ത്രം" സിദ്ധിച്ചതു്. ദേവീപൂജചെയ്യുന്നതിനു ശക്തിമന്ത്രോപാസനം അത്യന്താപേക്ഷിതമായതാണല്ലോ. ഗദാധരൻ തന്നെ പിന്നീടു ഭവതാരിണീക്ഷേത്രത്തിൽ ശാന്തിക്കു യോഗ്യനായിതീരണം എന്നു വിചാരിച്ചു രാമകുമാരജ്യേഷ്ഠോപാദ്ധ്യായൻ തന്റെ സഹോദരനു് അക്കാലത്തു സുപ്രസിദ്ധഭക്തനും സിദ്ധനും ആയ ശ്രീകേനാറാംഭട്ടാചാര്യരെക്കൊണ്ടു ശക്തിമന്ത്രം ഉപദേശിപ്പിച്ചു. ഗദാധരൻ മന്ത്രോപദേശം സിദ്ധിച്ച ക്ഷണത്തിൽതന്നെ ഭാവാവേശത്തെ പ്രാപിച്ചു എന്നും അതുകൊണ്ടു് ഗുരു വളരെ അത്ഭുതപ്പെട്ടു എന്നും കാലതാമസം കൂടാതെ ഇഷ്ടദേവതയുടെ അനുഗ്രഹം ലഭിക്കുവാൻ അദ്ദേഹം അനുഗ്രഹിച്ചു എന്നും പറയപ്പെട്ടിരിക്കുന്നു.

ഇങ്ങനെ ശക്തിമന്ത്രം കൊടുത്തതിനുശേഷം രാമകുമാരജ്യേഷ്ഠോപാദ്ധ്യായൻ ഗദാധരനെക്കൊണ്ടു കാളീക്ഷേത്രത്തിൽ പൂജ ചെയ്യിക്കുവാൻ തുടങ്ങി. ആദ്യകാലങ്ങളിൽ

തന്റെ തന്നെ അടുത്തിരുന്നു വേണ്ടപോലെ പൂജ അഭ്യസിപ്പിച്ചുകൊണ്ടിരുന്നു. പിന്നെ ഗദാധരന്നു സ്വന്തമായി ദേവിക്കു പൂജചെയ്യുവാൻ സാധിക്കുമെന്നായപ്പോൾ തനിക്കു പകരം ദേവീക്ഷേത്രത്തിൽ സഹോദരനെ പൂജയ്ക്കാക്കി രാമകുമാരൻ വിഷ്ണുക്ഷേത്രത്തിലേക്കു മാറി. റാണി രാസമണിയും മഥുരാനാഥനും ഈ വിവരം അറിഞ്ഞപ്പോൾ അത്യന്തം സന്തോഷിച്ചതേ ഉള്ളു. രാമകുമാരന്റെ ആരോഗ്യം ക്രമേണ ക്ഷയിച്ചുവന്നിരുന്നതുകൊണ്ടു കാളീക്ഷേത്രത്തിലെ പ്രവൃത്തികളെല്ലാം നിർവ്വഹിക്കുവാൻ അദ്ദേഹത്താൽ സാധിക്കാതായി തുടങ്ങിയിരിക്കുന്നു എന്നു് അവർ മനസ്സിലാക്കിയിരുന്നു. പക്ഷേ അദ്ദേഹം സ്വന്തമനസ്സാലെ ഒഴിയുകയല്ലാതെ ഒരിക്കലും ഒഴിപ്പിക്കയില്ലെന്നായിരുന്നു അവർ നിശ്ചയിച്ചിരുന്നതു്. ആ അവസ്ഥയിൽ അദ്ദേഹം വിഷ്ണുക്ഷേത്രത്തിലേയ്ക്കു മാറിയതും, പകരം കാളീക്ഷേത്രത്തിൽ ഗദാധരനെ ആക്കിയതും അവർക്കു് അത്യന്തം തൃപ്തിയെയാണു പ്രദാനം ചെയ്തതു്. ഹൃദയനു ഗദാധരനെ സഹായിക്കുവാൻ കാളീക്ഷേത്രത്തിലെ കീഴ്ശാന്തിയായും നിയമിക്കപ്പെട്ടു.

ഇങ്ങനെ അല്പകാലം കഴിഞ്ഞപ്പോൾ രാമകുമാരച്ചട്ടോപാദ്ധ്യായൻ, സ്വകാര്യകാര്യാർത്ഥം പോകേണ്ട ആവശ്യത്തിലേയ്ക്കു് അല്പദിവസത്തെ അവധിയെടുത്തു, തനിക്കു പകരം ഹൃദയനെയാണു രാധാഗോവിന്ദക്ഷേത്രത്തിൽ പൂജക്കാക്കി പുറപ്പെട്ടു. പക്ഷെ വിചാരിച്ചപോലെ സാധിച്ചില്ല. നാട്ടിലേയ്ക്കു പോകുന്നവഴിക്കു ശ്യാമനഗർ എന്ന ദിക്കിൽ വെച്ചു് അദ്ദേഹത്തിനു പെട്ടെന്നു ഒരു രോഗം പിടിപെടുകയും അതു നിമിത്തം അവിടെവെച്ചു നിര്യാണമാകുകയും ചെയ്തു. ശ്രീമാനായ രാമകുമാരച്ചട്ടോപാദ്ധ്യായൻ ഇങ്ങനെ ഒരു കൊല്ലം മാത്രമേ ദക്ഷിണേശ്വരത്തിൽ ശാന്തിക്കാരനായിരിക്കുക ഉണ്ടായുള്ളു. അതിനാൽ അദ്ദേഹത്തിന്റെ

നാമംകൂടെ മാററണമെന്നു് ഈ സന്ദർഭത്തിൽ ആവശ്യമായി വന്നതിനാൽ തോതാപുരിയാണു ഗദാധരന്നു "ശ്രീരാമകൃഷ്ണൻ" എന്ന തിരുനാമം കല്പിച്ചുകൊടുത്തതു്.

ഇതിന്നുശേഷം നിരാകാരധ്യാനമാർഗ്ഗം ഉപദേശിച്ചുകൊടുത്തു. അതിനെപ്പററി ദേവൻതന്നെ പറഞ്ഞിരിക്കുന്നതിനെ ഇവിടെ ഉദ്ധരിക്കാം. രാമകൃഷ്ണദേവൻ പറയുന്നു:—"സന്ന്യാസം തന്നതിന്നുശേഷം നംഗ്ടാ (രാമകൃഷ്ണദേവൻ തോതാപുരിയെ ബഹുമാനസൂചകമായി "നംഗ്ടാ" എന്നായിരുന്നു വിളിക്കാറു പതിവു്.) എനിക്കു അദ്വൈതവേദാന്തസിദ്ധാന്തങ്ങളെ ഉപദേശിച്ചു. വിവേകംകൊണ്ടു് എല്ലാ വസ്തുക്കളിൽനിന്നും മനസ്സിനെ വിരമിപ്പിച്ചു ആത്മാവിൽതന്നെ ഉറപ്പിക്കുവാനാണു പറഞ്ഞതു്. ഞാൻ അതിന്നു വളരെയൊക്കെ ശ്രമിച്ചുനോക്കി. എന്നിട്ടും എന്നെക്കൊണ്ടു സാധിച്ചില്ല. നാമരൂപങ്ങളെ അതിക്രമിച്ചു അവ്യക്താവസ്ഥയിൽ മനസ്സിനെ കൊണ്ടുപോയി ഉറപ്പിക്കുവാൻ എന്നെക്കൊണ്ടു സാധിച്ചില്ല. മറെറല്ലാവസ്തുക്കളിൽ നിന്നും മനസ്സിനെ വലിച്ചെടുക്കുവാൻ എന്നെക്കൊണ്ടു എളുപ്പത്തിൽ കഴിഞ്ഞു. എങ്കിലും ഒരു വിഷയത്തിൽനിന്നു, അതായതു് അമ്മയിൽനിന്നു മനസ്സിനെ എടുക്കുവാനായി ഞാൻ എത്രതന്നെ ശ്രമിച്ചിട്ടും എന്നെക്കൊണ്ടു സാധിച്ചില്ല. അപ്പോഴെല്ലാം ദേവിയുടെ ദിവ്യരൂപം അതിന്നു തടസ്സമായി നില്ക്കുകയാണു് ഉണ്ടായതു്. അതുകൊണ്ടു ഞാൻ നിരാശനായി "എന്നാൽ സാധിക്കുന്നില്ല. എനിക്കു വയ്യ" എന്നു നംഗ്ടയോടു പറഞ്ഞു. അതു കേട്ടപ്പോൾ അദ്ദേഹം അതിരോഷാവേശത്തിൽ പെട്ടെന്നു "എന്തു! സാധിക്കുന്നില്ലെ? അതു പററില്ലല്ലൊ. സാധിച്ചേ കഴിയൂ" എന്നു പറഞ്ഞു ഒരു കുപ്പിച്ചില്ലും എടുത്തു എന്റെ പുരികങ്ങളുടെ മദ്ധ്യത്തിലായി ഒരു ഊന്നു ഊന്നി—"ഇതാ ഇവിടെ മനസ്സിനെ ഉറപ്പിക്കുക" എന്നു പറഞ്ഞു. ഞാൻ നിശ്ചയബുദ്ധിയോടുകൂടി

അങ്ങിനെതന്നെ ചെയ്യാൻ ശ്രമിച്ചു. അപ്പോഴും ദിവ്യമാതാവിന്റെ രൂപം എന്റെ മുമ്പിൽ കാണാറായി. എങ്കിലും വിവേകം ആകുന്ന വാളുകൊണ്ടു ഞാൻ അതിനെ ഖണ്ഡിച്ചു. ഉടനെതന്നെ എന്റെ മനസ്സു നിർവ്വിഷയാത്മകമായി, ഞാൻ സമാധിയിൽ പ്രവേശിക്കുകയും ചെയ്തു." രാമകൃഷ്ണദേവനു നിർവ്വികല്പസമാധി ഇങ്ങിനെ അനായാസേന സാദ്ധ്യമായിത്തീർന്നു. മൂന്നുദിവസം മുഴുവനും ആ നിലയിൽതന്നെ ഇരിക്കുകയും ചെയ്തു. എന്നിട്ടും സമാധിയിൽനിന്നു വിരമിക്കുവാനുള്ള ലക്ഷണമൊന്നും കാണാതായപ്പോൾ അത്യാശ്ചര്യമാണു ഇതു ദിവ്യമായതു്. ഞാൻ നാല്പതു ദീർഘസംവത്സരങ്ങൾ മുഴുവനും അത്യദ്ധ്വാനം ചെയ്തു സമ്പാദിച്ചതു ഈ പുണ്യാത്മാവിനു ഒരു ഒരു ദിവസംകൊണ്ടു ലഭ്യമായി കഴിഞ്ഞുവല്ലോ എന്നു വിചാരിച്ചു അദ്ദേഹം ആശ്ചര്യപ്പെട്ടു. തോതാപുരി ശിഷ്യവാത്സല്യം നിമിത്തം പതിനൊന്നു മാസം മുഴുവനും ദക്ഷിണേശ്വരത്തിൽ താമസിച്ചുള്ള വിവരങ്ങളൊന്നും ഇല്ല. അതിനുശേഷം ശിഷ്യനെ അനുഗ്രഹിച്ചു അദ്ദേഹം അവിടം വിട്ടു പോകുകയും ചെയ്തു.

നിർവ്വികല്പസമാധി — തോതാപുരിയാചാര്യൻ ദക്ഷിണേശ്വരംവിട്ടു പോയതിനുശേഷം ശ്രീരാമകൃഷ്ണദേവൻ ശ്രമിച്ചതു നിർവ്വികല്പസമാധിയിൽ ഇരിക്കുവാനാണു്. ഇതിനെ ദേവന്റെ സ്വന്തവാക്കുകളിൽതന്നെ ഇവിടെ വിവരിക്കാം. "സാധാരണജനങ്ങൾക്കു മടങ്ങിവരുവാൻ സാധിക്കാത്തതായ ഒരു അത്യന്താവസ്ഥയിൽ ഞാൻ ആറുമാസം ഇരുന്നു. ഒരു ശുഷ്കപത്രം മരത്തിൽനിന്നു പതിക്കുന്നതുപോലെ, ഈ സമാധി സിദ്ധിച്ചുകഴിഞ്ഞാൽ, മൂന്നാഴ്ചക്കകം ശരീരം വീണു പോകുകയാണു സാധാരണജനങ്ങൾക്കു പതിവു്. എന്നാൽ എനിക്കു അമ്മയുടെ അനുഗ്രഹംകൊണ്ടു അതിനെ ആറുമാസം തികച്ചും അഭംഗുരമായി രക്ഷിക്കുവാൻ സാധിച്ചു.

തിന്നു കലശലായ അസ്വാസ്ഥ്യം ബാധിച്ചിരുന്നു. അതിനാൽ കാമാരപുകരത്തിൽ പോയി അല്പം വിശ്രമിക്കുന്നതു നല്ലതായിരിക്കുമെന്നു തീർച്ചയാക്കി ദേവനെ ദക്ഷിണേശ്വരത്തിൽനിന്നും കാമാരപുകരത്തിലേക്കു പറഞ്ഞയച്ചു. ശ്രീമതീദേവിയും ഭൈരവീബ്രാഹ്മണിയും പോയിരുന്നു. എന്നാൽ രാമകൃഷ്ണദേവന്റെ മാതാവു ചന്ദ്രമണീദേവി ഇപ്പോഴും ദക്ഷിണേശ്വരത്തിൽതന്നെ താമസിച്ചതേയുള്ളു. കാമാരപുകരക്കാരൊക്കെ പരമഹംസന്റെ സ്ഥിതിഭേദങ്ങളെപ്പററിയും പ്രത്യേകിച്ചു തല്ക്കാലത്തെ ഘോരസാധനത്തെപ്പററിയും കേട്ടുകൊണ്ടു വളരെ വ്യാകുലഹൃദയന്മാരായിരിക്കുക ആയിരുന്നു. എന്നാൽ അവസാനമായി അദ്ദേഹം ഇസ്ലാംമതം വിശ്വസിച്ചു എന്നുകൂടെ കേട്ടപ്പോൾ അവരുടെ വ്യാകുലത പൂർവ്വാധികം വർദ്ധിച്ചുവരുവായി. അതിനാൽ ഇപ്പോഴത്തെ രാമകൃഷ്ണന്റെ ഈ ആഗമനം അവർക്കു് അത്യാനന്ദത്തിന്നു നിദാനമായിത്തീർന്നു. രാമകൃഷ്ണദേവനെ കണ്ടപ്പോഴേയ്ക്കുതന്നെ അവരുടെ ആശങ്കകളെല്ലാം ഉൾക്കണ്ഠയും വിട്ടുമാറി. എന്നുമാത്രമല്ല, രാമകൃഷ്ണൻ ഇപ്പോൾ കേവലം ഒരു സാത്വികപുരുഷൻ മാത്രം ആയിത്തീർന്നിരിക്കുന്നതുകൊണ്ടു് അദ്ദേഹത്തിന്റെ ശരീരംതന്നെ മനോഹരമായിത്തീർന്നിരിക്കുന്നു. അതിനാൽ കാമാരപുകരക്കാർക്കെല്ലാം രാമകൃഷ്ണനെ കാണുവാൻ ഇടയായപ്പോൾ എന്തെന്നില്ലാത്ത സന്തോഷമാണുണ്ടായതു്. പഴയ സ്നേഹിതന്മാരെല്ലാം മുന്നേപോലെ അടുത്തുകൂടി. അവർ പരമഹംസന്റെ മാഹാത്മ്യം അറിയുവാൻ ഇടയായതോടുകൂടി വിവരം നാട്ടിലെങ്ങും പരക്കയാൽ അനേകം പേർ ദിവസേന അദ്ദേഹത്തെ വന്നു കണ്ടു നമസ്കരിച്ചുപോയി തുടങ്ങി. ഇങ്ങിനെ ശ്രീരാമകൃഷ്ണൻ കാമാരപുകരത്തിൽ താമസിക്കുന്ന കാലമെല്ലാം അവിടുത്തെ ചാററർജിമഠം ഒരു പുണ്യക്ഷേത്രവും അവിടേക്കുള്ള ജനപ്രവാഹം അപ്രതിഹതവും ആയിത്തീർന്നു.

ഭയന്നപോലെ താമസിക്കുവാൻ അനുവദിക്കണം" എന്നു പ്രാർത്ഥിച്ചു. രാമകൃഷ്ണദേവൻ അതിന്നു തടസ്സമൊന്നും പറയുക ഉണ്ടായില്ല. താൻ വിവാഹിതനാണെന്നറിഞ്ഞസമയം തോതാപുരി പറഞ്ഞ വാക്കുകൾ അദ്ദേഹത്തിന്നു അപ്പോൾ ഓർമ്മവന്നു. അതു ഇങ്ങിനെ ആയിരുന്നു:—"അതുകൊണ്ടെന്താ? ഭാര്യാസമേതനായി ഇരുന്നുകൊണ്ടുതന്നെ ഇന്ദ്രിയനിഗ്രഹം ചെയ്തു ത്യാഗത്തെയും വൈരാഗ്യത്തെയും ഭദ്രമായി സംരക്ഷിക്കുവാൻ സാധിക്കുന്ന വിവേകിക്കു മാത്രമേ ബ്രഹ്മജ്ഞാനത്തിൽ ഉത്തമയോഗദൃഢപ്രജ്ഞനായിരിക്കുവാൻ സാധിക്കുകയുള്ളൂ. സ്ത്രീകളേയും പുരുഷന്മാരേയും ഒരുപോലെ കണ്ടു എല്ലാവരേയും ഒരുപോലെ പെരുമാറുവാൻ സാധിക്കുന്നവനാരോ അവനു മാത്രമേ ബ്രഹ്മജ്ഞാനം സിദ്ധിച്ചു കഴിഞ്ഞിട്ടുള്ളൂ. സ്ത്രീപുരുഷഭേദം അറിയുന്നവൻ ഒരു നല്ല സാധകനായിരിക്കാം. എങ്കിലും അവന്റെ നില ആദർശലക്ഷ്യത്തിൽനിന്നു വളരെ വളരെ അകലെയാണ്." രാമകൃഷ്ണദേവൻ ഈ ഉപദേശം അനുസരിച്ചുതന്നെ നടക്കുവാൻ നിശ്ചയിച്ചു. തന്റെ ധർമ്മപത്നിയെ സഹധർമ്മചാരിണിയായി സ്വീകരിക്കുകയുംചെയ്തു.

ഭൈരവിയുടെ വേർപാട്—ഇതൊന്നും ഭൈരവിബ്രാഹ്മണിക്കു രസിച്ചില്ല. താന്ത്രികശാസ്ത്രപ്രകാരമുള്ള സാധനകൾ എല്ലാം അഭ്യസിച്ചു അനുഭവസിദ്ധിവരുത്തിയ തന്റെ ശിഷ്യൻ തോതാപുരിയുടെ കീഴിൽ അദ്വൈതമാർഗ്ഗം പരിശീലനം ആരംഭിച്ചതുതന്നെ ഭൈരവിക്കു ഇഷ്ടമായിരുന്നില്ല. പക്ഷെ ഭൈരവിയുടെ ആ അഭിപ്രായം രാമകൃഷ്ണൻ ആദരിക്കാതിരുന്നതുതന്നെ ഭൈരവിക്കു വിരോധമായിത്തീർന്നിരുന്നു. പിന്നെ കാമാർപ്പുകരത്തിൽവന്നശേഷം ശാരദാമണിദേവിക്കു അന്തേവാസിത്വം അനുവദിച്ചതും ബ്രാഹ്മണിക്കു ഒട്ടുംതന്നെ പഥ്യമായില്ല. അതിന്നു വിരോ

യതന്നി സകലമനോചേഷ്ടം ഉണ്ണാനമരജനം കൊടുത്തു്. അവർക്കെല്ലാം ഓരോ വസ്ത്രവും ദാനംചെയ്തു. ഇത്രയും കണ്ടപ്പോഴേയ്ക്കു് രാമകൃഷ്ണദേവന്നു് വളരെ സന്തോഷമായി. പിന്നീടു് കാശിയിൽ എത്തുന്നതുവരെ പറയത്തക്കസംഭവങ്ങളൊന്നും ഉണ്ടായില്ല. എന്നാൽ കാശീനഗരം കണ്ടമാത്രയിൽ തന്നെ രാമകൃഷ്ണദേവൻ ബോധാതീതനായിത്തീന്നു. കേദാരഘട്ടത്തിൽ ഏതാനും വീടുകൾ വാടകയ്ക്കുവാങ്ങി വലിയ രാജപദവിയിലായിരുന്നു അവിടെ മഥുരനാഥൻ താമസിച്ചിരുന്നതു്. ദേവൻ, ധ്യാനത്തിന്നുപോയാൽ തൽക്ഷണം ബോധരഹിതനാകുക പതിവായിരുന്നു. കേദാരനാഥക്ഷേത്രത്തിൽവെച്ചായിരുന്നു അദ്ദേഹത്തിന്നു് ഏറ്റവും ഉത്തമമായ സമാധി കിട്ടിക്കൊണ്ടിരുന്നതു്. ഇങ്ങനെ കാശിയിൽ താമസിച്ചിരുന്ന കാലത്തു് രാമകൃഷ്ണദേവൻ മഹാനുഭാവന്മാരായ പല സിദ്ധന്മാരെയും പരിചയപ്പെടുക ഉണ്ടായിട്ടുണ്ടു്.

ത്രൈലിംഗസ്വാമികൾ—"കാശിയിലെ ഗണപതിസ്വാമികൾ" എന്നു ലോകപ്രസിദ്ധനായ ത്രൈലിംഗസ്വാമികളെ ശ്രീരാമകൃഷ്ണദേവൻ ചെന്നു കണ്ടതു് ഈ അവസരത്തിലാണു്. സ്വാമികൾ മൌനവ്രതത്തിൽ ഇരിക്കുന്ന കാലമായതിനാൽ ഈ കൂടിക്കാഴ്ച വളരെ നേരത്തേയ്ക്കു നീണ്ടുനിന്നില്ല. പരമഹംസനെ കണ്ട ഉടനെ സ്വാമികൾ ബഹുമാനസൂചകമായി ഇരിക്കുവാൻ ആസനം കൊടുക്കുകയും തന്റെ പൊടിഡപ്പി എടുത്തു നീട്ടി കൊടുക്കുകയും ചെയ്തു. ദേവൻതന്നെ പറഞ്ഞിരിക്കുന്നതു നോക്കുക:—"വിശ്വനാഥന്റെ പ്രത്യക്ഷവിഗ്രഹം ഞാൻ സ്വാമികളിൽ തെളിഞ്ഞുകണ്ടു. സ്വാമികളുടെ സാന്നിദ്ധ്യംകൊണ്ടു കാശീപട്ടണംതന്നെ പവിത്രമായിത്തീർന്നിരിക്കുന്നു. ശരീരത്തെ പറ്റിയ ചിന്തയൊന്നും അദ്ദേഹത്തിന്നില്ല. ചിലപ്പോൾ ചുട്ടുപഴുത്ത മണലിലും മറു

ചിലപ്പുറം മഹാമാരിയിലും ഒരുപോലെ ചിരിച്ചുകൊണ്ടിരിക്കുന്നതു കാണാം. "ഈശ്വരൻ ഒന്നോ, അതോ അനേകമുണ്ടോ?" എന്നു ഞാൻ ആശ്ചര്യംകൊണ്ടു ചോദിച്ചു. "അതിനു സമാധി അവസ്ഥയിൽ ഈശ്വരൻ ഒന്നേ ഉള്ളു. ലൗകികത്തിൽ പലതും ഉണ്ടു്" എന്നു് അദ്ദേഹവും ആശ്ചര്യംകൊണ്ടുതന്നെ സമാധാനം പറയുകയുംചെയ്തു. ഞാൻ അദ്ദേഹത്തെ ചൂണ്ടിക്കാണിച്ചുകൊണ്ടു് "ഇതാണു യഥാർത്ഥ പരമഹംസന്റെ ലക്ഷണം" എന്നു ഹരിദയാലുവിനോടു പറയുകയുണ്ടായി. രാമകൃഷ്ണദേവൻ ഒരിക്കൽ സ്വാമികളെ മധുരാനാഥന്റെ വസതിയിലേയ്ക്കു കൂട്ടിക്കൊണ്ടുവന്നു സല്ക്കരിച്ചു എന്നും കേട്ടിട്ടുണ്ടു്. കാശിയിൽ താമസിക്കുന്നകാലത്തു രാമകൃഷ്ണദേവനു പല അനുഭൂതികളും ഉണ്ടായിട്ടുണ്ടെന്നു് അറിയുന്നു്.

വൃന്ദാവനയാത്ര—ഇങ്ങിനെ കാശിയിൽ കുറച്ചു താമസിച്ചതിന്നുശേഷം യാത്രാസംഘം പ്രയാഗയിലേയ്ക്കു പുറപ്പെട്ടു. അവിടെ മൂന്നുദിവസം താമസിച്ചു വീണ്ടും കാശിയിലേയ്ക്കുതന്നെ മടങ്ങി. ഇങ്ങിനെ ആ സംഘം കാശിയിൽ താമസിക്കുന്നകാലത്തു രാമകൃഷ്ണദേവൻ വൃന്ദാവനം സന്ദർശിക്കുക ഉണ്ടായി. ഇവിടെ രാമകൃഷ്ണദേവൻ മിക്കവാറും ബോധാതീതമായ നിലയിലാണു കാലം കഴിച്ചതു്. രാധികാദേവിയുടെ ജനനസ്ഥലമായ വർഷാന എന്ന ഊരിൽ ഭാഗ്യവതിയും ഇപ്പോൾ അറുപതിൽപരം വയസ്സു പ്രായം ചെന്ന വയോവൃദ്ധയും ആയ ഗംഗാമാതു് എന്ന വിഖ്യാതയെ കണ്ടതു് ഇവിടെ വെച്ചാണു്. ആ ഭക്തകൾക്കു് ഇദ്ദേഹത്തെ വളരെ ബഹുമാനമായിരുന്നു. രാമകൃഷ്ണനെ കണ്ട ഉടനെതന്നെ "ദുലാലി—ദുലാലി" (ഇതു രാധികാദേവിയുടെ ഒരു ഓമനപ്പേരാണു്) എന്നു വിളിച്ചുകൊണ്ടു് ആ വൃദ്ധ ഓടിച്ചെന്നു. വളരെ പഴയ സ്നേഹിതന്മാരെപ്പോലെ തമ്മിൽ

ച്ചു. അത്യന്തം പൂജ്യപാദനായ ശ്രീ ഭഗവാൻ ചൈതന്യദേവന്റെ ആസ്ഥാനത്തിൽ ആരുംതന്നെ അറിയാതെ ഒരു ശൂദ്രൻ ശാന്തിക്കാരൻ കയറിയിരുന്നതു് അക്രമവും അവിഹിതവും ആയി എന്നാണ തീർച്ചയാക്കിയതു്. ഈ വിവരങ്ങൾ ഒന്നുംതന്നെ ശ്രീരാമകൃഷ്ണദേവന്നു് അറിവുണ്ടായിരുന്നതും ഇല്ല.

ഇത്രയും കഴിഞ്ഞു് വളരെ ചെല്ലുന്നതിന്നു് മുമ്പായി അതായതു് കൊല്ലവർഷം 1045-ൽ ഭഗവാനും മഥുരാനാഥനും കൂടി ശ്രീ ചൈതന്യദേവന്റെ ജനനസ്ഥലമായ നവദ്വീപത്തിലേക്കു് പുറപ്പെട്ടു. ഈ യാത്രാമദ്ധ്യേ ഇവർ ഭഗവാൻദാസ് ബാബാജിയെ കാണുവാനായി കൽനയിൽ ഇറങ്ങി. രാമകൃഷ്ണദേവനും ഹൃദയനും കൂടി ആദ്യം ഭഗവാൻദാസിന്റെ ആശ്രമത്തിലേക്കു് ചെന്നു. അപ്പോൾ ബാബാജി ഒരു വൈഷ്ണവന്റെ പേരിലുള്ള ഒരു കേസ്സു് വിചാരണ ചെയ്തുകൊണ്ടിരിക്കയായിരുന്നു. എന്നാൽ അതിന്നല്പം മുമ്പായി "ഇപ്പോൾ ഇവിടെ ഒരു അതിമഹാനായ പുരുഷൻ വരുന്നതായിരിക്കും" എന്നു് പറഞ്ഞിരുന്നുവത്രെ. രാമകൃഷ്ണൻ ബാബാജിയെ തൊഴുതു് ഒരിടത്തു് ഒതുങ്ങി ഇരുന്നു. ഹൃദയനല്പം തൊഴുതുകൊണ്ടു് "ഇദ്ദേഹം എന്റെ അമ്മാവനാണു്. വലിയ ഭക്തനാണു്. അവധൂതനെ കാണുവാനായി വന്നിരിക്കയാണു്" എന്നെല്ലാം വിനയനായി അറിയിച്ചു. അതിന്നുശേഷം ബാബാജി ഒരു സമാധാനവും പറയാതെയും കേട്ടഭാവംകൂടെ നടിക്കാതെയും കേസ്സു് വിചാരണ ചെയ്തുകൊണ്ടു തന്നെ ഇരുന്നതേയുള്ളു. വിചാരണ അവസാനിച്ചു; അന്നത്തെ പ്രതിയെ കുറ്റക്കാരനെന്നുകണ്ടു സമുദായത്തിൽ നിന്നു തള്ളുവാൻ വിധിച്ചു്, പിന്നേയും ഇവരോടു ഒന്നും സംസാരിക്കുവാൻ ഭാവിക്കാതെ മാലയെടുത്തു നാമം ജപിച്ചുകൊണ്ടിരിക്കുവാൻ തുടങ്ങിയപ്പോൾ ഹൃദയൻ അഭിപ്രായംകൊണ്ടു

നവദ്വീപം.—പിന്നെ മഥുരാനാഥനും ദേവനും നേരെ നവദ്വീപത്തിലേക്കാണു് പുറപ്പെട്ടതു്. അല്പദൂരം ചെന്നപ്പോൾ ഒരു മണൽത്തിട്ടിന്നരികിൽക്കൂടെ ഇവരുടെ തോണി കടന്നുപോയപ്പോൾ രാമകൃഷ്ണദേവൻ പെട്ടെന്നു ഭാവസമാധിയിൽ പ്രവേശിച്ചുപോയി. അതിന്റെ കാരണം എന്താണെന്നൊന്നും ആൎക്കും ഊഹിക്കുവാൻ അപ്പോൾ സാധിച്ചില്ല. പിന്നെ എല്ലാവരും നവദ്വീപത്തിൽ ചെന്നിറങ്ങി; അവിടെയുള്ള ക്ഷേത്രങ്ങളിൽ എല്ലാം ദൎശനം കഴിച്ചു. അപ്പോഴൊന്നും ദേവന്നു ഒരു ഭാവഭേദവും ഉണ്ടായില്ലെന്നു മാത്രമല്ല, അവിടെ പ്രത്യേകചൈതന്യമൊന്നും കാണാത്തതുകൊണ്ടു ദേവൻ ഖേദാന്വിതനായിതീൎന്ന് എന്നുകൂടെ പറഞ്ഞുകേട്ടിട്ടുണ്ടു്. എതായാലും സംഘം അവിടെനിന്നു മടങ്ങി അല്പം വന്നപ്പോൾ ദേവന്നു ഒരു ദിവ്യദൎശനം സിദ്ധിച്ചു. ദേവൻ പറഞ്ഞു:—"തപ്തസുവൎണ്ണസവൎണ്ണന്മാരായ രണ്ടു ബാലന്മാർ (ഇവർ ചൈതന്യനും, നിത്യാനന്ദനും ആണെന്നു വിശ്വസിക്കപ്പെട്ടിരിക്കുന്നു) സന്തോഷത്തോടുകൂടി പുഞ്ചിരിതൂകിക്കൊണ്ടും കൈകൾ നീട്ടിപ്പിടിച്ചുകൊണ്ടും എന്റെ സമീപത്തിലേക്കു ഓടിവരുന്നതായി ഞാൻ കണ്ടു. അപ്പോൾ "അവർ വന്നു—അവർ വന്നു" എന്നു ഞാൻ ഉറക്കെ നിലവിളിക്കുകകൂടെയും ചെയ്തു. അവർ രണ്ടുപേരും ഓടിവന്നു് എന്നിൽ പ്രവേശിക്കുകയാണു് ഉണ്ടായതു്. അപ്പോൾ ഞാൻ ബോധരഹിതനായ ഒരു അവസ്ഥയെ പ്രാപിക്കുകയും ചെയ്തു. ഹൃദയൻ എന്നെ പിടിക്കാതെ ഇരുന്നിരുന്നു എങ്കിൽ ഞാൻ തീൎച്ചയായും നദിയിൽ വീണുപോകുമായിരുന്നേനെ. ചൈതന്യദേവന്റെ യഥാൎത്ഥമായ സ്ഥലമായ നവദ്വീപം നദിയിൽ മുങ്ങിപ്പോയിരിക്കണം. അവിടെയാണു് ഇപ്പോഴത്തെ മണൽത്തിട്ടു കിടക്കുന്നതു്. അതാണു് അവിടെ വന്നപ്പോൾ എനിക്കു് ഈ അനുഭൂതിയു

ങ്ങാകുവാൻ കാരണം." ഇതു പരമാൎത്ഥമാണെന്നു പിന്നീടു നടത്തിയ അന്വേഷണങ്ങളാൽ തെളിഞ്ഞിട്ടും ഉണ്ടു്.

മധുരനാഥന്റെ ലോകാന്തരപ്രാപ്തി—ഐശ്വര്യവാരാശിയും പരമഭക്തനും ആയ മധുരനാഥവിശ്വാസൻ ഭഗവാൻ ശ്രീരാമകൃഷ്ണദേവനുമായിക്കണ്ടു പരിചയപ്പെട്ടിട്ടു് ഇപ്പോഴേക്ക പതിനാറു സംവത്സരങ്ങൾ കഴിഞ്ഞിരിക്കുന്നു. ഇതു നിമിത്തം മധുരനാഥന്റെ പ്രകൃതത്തിന്നു പല മാററങ്ങളും സംഭവിച്ചിട്ടുണ്ടു്. ദേവിതന്നെ ഭഗവാനു് അഞ്ചു രസദ്ധാരന്മാരെ കാണിച്ചുകൊടുക്ക ഉണ്ടായിട്ടുള്ളതിൽ പ്രഥമനും പ്രധാനിയുമാണു മധുരനാഥൻ. അദ്ദേഹമാകട്ടെ ആ മഹാത്മ്യം അണുവും പിഴക്കാതെ നിർവ്വഹിക്കുകയും ചെയ്തു. പരമൈശ്വര്യവാന്മാരെക്കൊണ്ടു മാത്രമേ ഇതിന്നു സാധിക്കുകയുള്ളു. മേൽപറഞ്ഞ സംഭവം കഴിഞ്ഞു ഒരു കൊല്ലം പോയതിന്നു ശേഷം 1046-ൽ മധുരനാഥൻ പെട്ടെന്നു സന്നിപാതജ്വരം പിടിപെട്ടു കിടപ്പിലായി. ക്രമേണ ദീനം വൎദ്ധിച്ചുകൊണ്ടുതന്നെ വന്നു. ഒടുവിൽ അത്യാസന്നമായപ്പോൾ അദ്ദേഹത്തെ കാളീഘട്ടത്തിലേക്കു കൊണ്ടുപോയി. അവിടെവെച്ചാണു് ആ പരമൈശ്വര്യവാൻ അദ്ദേഹത്തിന്റെ ദേഹത്തെ ഉപേക്ഷിച്ചതു്. ദിവസേന മധുരനാഥന്റെ ദേഹസ്ഥിതി അറിഞ്ഞുവരുവാനായി രാമകൃഷ്ണദേവൻ ഹൃദയാലുവിനെ പറഞ്ഞയക്കുന്ന പതിവുണ്ടായിരുന്നു. ഒരു ദിവസം ആ പതിവിൻപടി ആളെ അയച്ചില്ല. അന്നു് ഉച്ചതിരിഞ്ഞശേഷം ഭഗവാൻ അകാരണമായി സമാധിയിൽ പ്രവേശിക്കുകയും ആ നിലയിൽ നാലഞ്ചു മണിക്കൂറോളം നേരം ഇരിക്കുകയും ചെയ്തു. പിന്നെ സമാധിയിൽനിന്നു വിരമിച്ചശേഷം അദ്ദേഹം ഹൃദയാലുവിനെ വിളിച്ചു "ഹൃദൂ! മധുരനാഥൻ വിമാനത്തിൽ കയറി ദേവലോകത്തേക്കു പോയി. ദേവിയുടെ ആളുകൾവന്നു് അവനെ

എതിരേററു കൊണ്ടുപോകുകയാണു ചെയ്യുതു" എന്നു പറഞ്ഞു. സംശയവും അങ്ങിനെതന്നെ ആയിരുന്നു. മധുരനാഥന്റെ ദേഹവിയോഗത്തിന്നുശേഷം ദേവൻ അദ്ദേഹത്തെപ്പററി വളരെ ഒന്നും പറഞ്ഞതായി കേട്ടിട്ടില്ല. ഒരിക്കൽ ഒരു ശിഷ്യൻ "ദേവരേ! മധുരനാഥന്റെ കഥ എന്തായി? അദ്ദേഹത്തിന്നു വീണ്ടും ജന്മമെടുക്കുമെന്നു തോന്നുന്നില്ലല്ലോ!" എന്നു പറഞ്ഞപ്പോൾ ദേവൻ "എന്തോ! അവൻ ഒരു രാജാവായി ജനിച്ചിരിക്കുവാനും മതി. അവന്റെ ഭോഗേച്ഛ കേവലം നിലച്ചിട്ടില്ല" എന്നുമാത്രം പറഞ്ഞതായി കേട്ടിട്ടുണ്ടു".

ദിവ്യമാതാ ദക്ഷിണേശ്വരത്തിലേക്കു വന്നതു—ദിവ്യമാതാവിനെ കാമാർപുകുരത്തിൽ താമസിപ്പിച്ചുകൊണ്ടു രാമകൃഷ്ണദേവൻ ദക്ഷിണേശ്വരത്തിലേക്കു മടങ്ങിയതിന്നുശേഷം ശാരദാമണിദേവി അവിടെത്തന്നെ എതാനും മാസങ്ങൾ താമസിച്ചു. പിന്നെ സ്വഗൃഹത്തിലേക്കു മടങ്ങിപ്പോയി. അവിടെ, പണ്ടെ ദേവനാൽ നിർദ്ദിഷ്ടമായ മാർഗ്ഗത്തിൽനിന്നു ഒട്ടും പിഴക്കാതെ മനസ്സിനെ സൽപ്പഥങ്ങളിൽതന്നെ സമർപ്പിച്ചും ഗുരുജനങ്ങളെ ശുശ്രൂഷിച്ചും സൽകർമ്മങ്ങളെല്ലാം കഴിച്ചുകൂട്ടി. തനിക്ക ഭർത്താവിനെ കാണുവാനുള്ള യോഗം വരുമെന്നും അന്നു ഭർത്താവിനെ ശുശ്രൂഷിച്ചുകൊള്ളാമെന്നും ദേവിക്കു നല്ല ഉറപ്പും സമാധാനവും ഉണ്ടായിരുന്നു. "ദേവനെ കണ്ടതിന്നുശേഷം ഒരു കുംഭം നിറച്ച ആനന്ദരസം എന്റെ ഹൃദയത്തിൽ സദാ ഇരിപ്പുള്ളതായിട്ടാണു എനിക്കു തോന്നിയതു". എന്നു ദേവിതന്നെ പറയുക ഉണ്ടായിട്ടുണ്ടു". എങ്കിലും ശ്രീരാമകൃഷ്ണനു ഭ്രാന്താണെന്നും മററും ഉള്ള വിവരങ്ങൾ ജയരാമവാടിയിൽ അടിക്കടി കേട്ടുകൊണ്ടിരുന്നതിനാൽ നേരിട്ടുചെന്നു വിവരമെല്ലാം അറിഞ്ഞാൽ കൊള്ളാം എന്ന ആഗ്രഹം ഉണ്ടാകാതിരുന്നില്ല. ഇങ്ങനെ ഇരിക്കെ

ഉണ്ടാക്കിക്കൊടുത്തു് ദേവിയെ ഒരു ഉത്തമസ്ത്രീയും ഭക്തയും ആക്കിത്തീർക്കുകയും ചെയ്തു.

ഷോഡശീപൂജ — താന്ത്രികസമ്പ്രദായപ്രകാരമുള്ള "ഷോഡശീപൂജ" ശ്രീരാമകൃഷ്ണദേവൻ നടത്തിയതു് ഇടവമാസത്തിലെ അമാവാസി ദിവസമാണു്. ഈ പൂജയിൽ ദേവിയും ഭഗവാനും സമാധിയിൽ ലയിച്ചു. രണ്ടുമുഹൂർത്തം ആ അവസ്ഥയിൽ കുറേനേരം ഇരുന്നശേഷം ഭഗവാൻ സമാധിയിൽ നിന്നു വിരമിച്ചു് താൻ അതുവരെ ചെയ്ത സാധനകളുടെ ഫലത്തെയും തന്റെ ജപാക്ഷമാലയേയും ദിവ്യമാതാവിന്റെ കാൽക്കൽ വെച്ചു നമസ്കരിച്ചു. ഭഗവാന്റെ സാധകാവസ്ഥയുടെ അവസാനം ഇതാണെന്നുവേണം പറയുവാൻ. പിന്നെ ഒരു ദിവസം ശാരദാമണിദേവി ഭഗവൽപാദങ്ങൾ തടവിക്കൊണ്ടിരിക്കുമ്പോൾ "അവിടുന്നു് എന്നെ ഏതൊരു പ്രകാരമാണു കരുതുന്നതു്?" എന്നു ചോദിച്ചതിനു പെട്ടെന്നു ഭഗവാൻ പറഞ്ഞ സമാധാനം "ആരെന്നോ? നിന്നെയോ? ക്ഷേത്രത്തിലെ ദേവിയെപ്പോലെ. അല്ലെങ്കിലെന്താ? ആ ദേവിതന്നെ ഈ ശരീരത്തെയും ജനിപ്പിച്ചു; ആ ദേവിതന്നെ ഇപ്പോൾ നഹബത്തിൽവന്നു താമസിക്കുന്നു; ആ ദേവിതന്നെ എന്റെ പാദങ്ങളെ തലോടുകയും ചെയ്യുന്നു. അല്ലാതെന്താ, ദേവിയുടെ പ്രത്യക്ഷവിഗ്രഹമായിട്ടാണു് ഞാൻ നിന്നെ കാണുന്നതു്" എന്നായിരുന്നു.

ഇക്കാലത്തു ശ്രീരാമകൃഷ്ണദേവൻ ശാരദാമണിദേവിക്കു പലപ്പോഴും സമാധിയുംകൂടെ അനുഭവിപ്പിച്ചുകൊടുത്തിട്ടുണ്ടു്. "അവളിൽനിന്നു് ഐന്ദ്രിയമായ സകല ആശകളെയും നിശ്ശേഷം നീക്കിക്കളയണം എന്നു ഞാൻ വിവാഹാനന്തരം അമ്മയോടു പലപ്പോഴും പ്രാർത്ഥിക്കുക ഉണ്ടായിട്ടുണ്ടു്. ഇക്കാലത്തു് എനിക്കു ശാരദാമണിയുമായുണ്ടായ സഹവാസത്തിൽ നിന്നു് അമ്മ എന്റെ ആ പ്രാർത്ഥനയെ അനുവദിച്ചതായി

എനിക്ക് അനുഭവപ്പെടുകയും ചെയ്തു." എന്നു ദേവൻതന്നെ പറഞ്ഞിരിക്കുന്നു. ഇക്കാലത്ത് ഒരിക്കൽ ശാരദാമണിദേവി തന്റെ അരികിൽ കിടന്നുറങ്ങിക്കൊണ്ടിരുന്ന ഒരു അവസരത്തിൽ ദേവൻ തന്റെ മനസ്സിനെ ലക്ഷ്യമാക്കി ഇങ്ങിനെ പറയുക ഉണ്ടായി:—"മനസ്സേ! നിനക്കു സാധാരണമായി സ്ത്രീജനങ്ങളിൽ വളരെ പ്രതിപത്തിയാണെല്ലോ ഉള്ളത്. നിന്റെ പ്രകൃതംതന്നെ അങ്ങിനെയായിത്തീൎന്നപോലെ ഇരിക്കുന്നു. എന്നാൽ ഒരു യൌവനയുക്തയായ സ്ത്രീ ഇതാ നിന്റെ സ്വാധീനത്തിൽ അരികിൽ കിടക്കുന്നു. ഈ വിഷയത്തിൽ സക്തരായിത്തീരുന്നവർ ശാരീരികമായ സുഖങ്ങളിൽ മാത്രം ഭ്രമിച്ചു സംസാരത്തിൽ കിടന്നുഴലുന്നവരാണെന്നും, അവൎക്ക് അതിനെ അതിക്രമിച്ച് ഈശ്വരനെ അറിയുവാൻ സാധിക്കുന്നതല്ലെന്നും നീ നല്ലപോലെ അറിഞ്ഞിരിക്കേണ്ടതാണ്. നല്ലപോലെ ആലോചിച്ചു തീൎച്ചയാക്കിക്കൊള്ളുക. നിനക്കേതുവേണം—ശരീരമോ ഈശ്വരനോ?" ഇതിന്ന് അദ്ദേഹത്തിന്റെ പരിശുദ്ധമായ മനസ്സുകൊടുത്ത സമാധാനം പ്രവൃത്തിരൂപത്തിലാണ്. ശ്രീരാമകൃഷ്ണദേവൻ പെട്ടെന്നു സമാധിയിൽ ലയിക്കുകയും ആ നിലയിൽ ആ രാത്രിമുഴുവനും ഇരിക്കുകയും ചെയ്തു. ശ്രീരാമകൃഷ്ണദേവന്റെ ദാമ്പത്യജീവിതരീതി ഏവംവിധമായിരുന്നു. ഇങ്ങിനെ ശ്രീശാരദാമണിദേവി, ദക്ഷിണേശ്വരത്തിൽ ഒരു കൊല്ലവും എട്ടുമാസവും താമസിച്ചശേഷം വീണ്ടും കാമാൎപുകരത്തിലേക്കുതന്നെ മടങ്ങി.

ശ്രീരാമകൃഷ്ണനും ക്രിസ്തുവും—മധുരാനാഥവിശ്വാസിന്റെ ദേഹാന്തരപ്രാപ്തിക്കുശേഷം ശ്രീരാമകൃഷ്ണദേവന്റെ സൎവ്വശുശ്രൂഷകളും കയ്യേററതു കൽക്കത്തായിലെ സൌരദ്ധ്യപേട്ട എന്ന സ്ഥലത്തുകാരനായ ശംഭുചരണമല്ലിക്ക് എന്ന ധനികനാണ്. ഇദ്ദേഹം ദേവി തനിക്കു കാണിച്ചുതന്ന ദസ

ധരന്മാരിൽ ഒന്നാമനാണെന്നു ദേവൻതന്നെ പറയുക ഉണ്ടായിട്ടുണ്ട്. ഇദ്ദേഹത്തിന്നു മുമ്പുതന്നെ രാമകൃഷ്ണദേവനിൽ വലിയ ഭക്തിയും വിശ്വാസവും ആയിരുന്നു. എന്നാൽ മധുരനാഥൻ ഉണ്ടായിരുന്ന കാലത്തു ദേവന്റെ യാതൊരു ശുശ്രൂഷക്കും ഇദ്ദേഹത്തിന്ന് അവസരം സിദ്ധിച്ചിരുന്നില്ല. മധുരനാഥന്റെ ദേഹവിയോഗത്തോടുകൂടി അദ്ദേഹത്തിന്റെ സ്ഥാനം ശംഭുചരൻ കയ്യേറ്റു. ഇദ്ദേഹത്തിന്റെ ഉദ്യാനഗൃഹത്തിൽ ദേവൻ പലപ്പോഴും പോയിരിക്കുന്ന പതിവുണ്ടായിരുന്നു. അപ്പോഴെല്ലാം അദ്ദേഹം ദേവനെ ബൈബിൾ വായിച്ചു കേൾപ്പിച്ചുകൊണ്ടിരുന്നു. ഇങ്ങിനെ ഇരിക്കെ ഒരു ദിവസം രാമകൃഷ്ണദേവൻ ബാബു യദുനാഥമല്ലിക്കിന്റെ ഉദ്യാനഗൃഹത്തിൽ പോയിരുന്നപ്പോൾ അദ്ദേഹത്തിന്ന് ഒരു അനുഭൂതി ഉണ്ടായി. ഈ ബാബുയദുനാഥമല്ലിക്ക കൽക്കത്തായിലെ ഒന്നാമത്തെ ധനികനും ശ്രീരാമകൃഷ്ണദേവന്റെ ഭക്തനും ആണ്. യദുനാഥന്റെ ഉദ്യാനഗൃഹത്തിൽ വെച്ചിരിക്കുന്ന അനേക ചിത്രങ്ങളിൽ ഒന്നായ ക്രിസ്തുവിന്റെ ചിത്രത്തിന്നകത്തുള്ള രൂപം ചൈതന്യാത്മകമായി രാമകൃഷ്ണദേവൻ കണ്ടു. എന്നു മാത്രമല്ല ആ രൂപം കരചരണങ്ങൾ ഇളക്കുവാനും തുടങ്ങി. ഒടുവിൽ അവിടെനിന്നും ഇറങ്ങിവന്ന് ദിവ്യാകൃതിയിലുള്ള പുരുഷവിശേഷമായി രാമകൃഷ്ണനിൽതന്നെ പ്രവേശിക്കുകയും ചെയ്തു. അപ്പോഴേക്കും ശ്രീരാമകൃഷ്ണനു ക്രിസ്തുവിനെ പറ്റിയുള്ള ഏകവിചാരമല്ലാതെ വേറെ ഒന്നും ഇല്ലാതായി. അദ്ദേഹത്തിന്റെ ഹൃദയം ഈ ഒരു വിചാരംകൊണ്ടുതന്നെ പൂർണ്ണമായി നിറയുകയും ചെയ്തു. ഇങ്ങിനെ മൂന്നുദിവസം മുഴുവനും കഴിച്ചുകൂട്ടി. നാലാം ദിവസം ഉദ്യാനത്തിൽ നടന്നുകൊണ്ടിരുന്ന അവസരത്തിൽ ദേവന്നു ശ്രീക്രിസ്തുദേവന്റെ ദർശനം വീണ്ടും സിദ്ധിച്ചു. ദിവ്യമായ തേജസ്സോടും വിശാലമായ നേത്രങ്ങളോടും പതിഞ്ഞ മൂക്കോ

ളുന്ന സഹോദരനെ ധരിപ്പിച്ചു. ആ വിവരം കേട്ടപ്പോൾ വളരെ സന്തോഷിച്ചു് "അല്പം ഞാൻ കൊണ്ടുവന്ന ചരക്കുകളും ഇത്രവേഗം വിററതിനാൽ വളരെ സന്തോഷം" എന്നാണു പറഞ്ഞതു്. അദ്ദേഹം കമരപൂരത്തിൽ ചെന്നതിന്നശേഷം പെട്ടെന്നു ഒരു അസ്വാസ്ഥ്യം പിടിപെട്ടു് മരിച്ചുപോയി. മഹാത്മാക്കളുടെ പാദസ്പർശം സദാ ഉണ്ടാകത്തക്കവിധംതന്നെ വഴിയരികിൽ സംസ്കരിക്കണമെന്നു് അദ്ദേഹം മുൻകൂട്ടി ഏല്പിച്ചിരുന്നതനുസരിച്ചു് അങ്ങിനെയാണു ചെയ്തതെന്നു കേട്ടിട്ടുണ്ടു്. ഈ ദുഃഖവാർത്ത കേട്ടപ്പോൾ വയോവൃദ്ധയായ, മാതാചന്ദ്രമണിദേവി പറഞ്ഞതു് "എന്തു കാട്ടാം; ഈ ലോകത്തിന്റെ സ്വഭാവംതന്നെ അതല്ലേ. എല്ലാവരും ഒരിക്കൽ അല്ലെങ്കിൽ മറെറാരിക്കൽ മരിച്ചേ കഴിയൂ. ആ സ്ഥിതിക്കു പരിഹാരമില്ലാത്തതിനെപ്പററി ചിന്തിച്ചു ദുഃഖിച്ചതുകൊണ്ടുള്ള പ്രയോജനം എന്താണു്? എല്ലാം ഈശ്വരകല്പനപോലെ നടക്കട്ടെ" എന്നായിരുന്നു.

ദിവ്യമാതാവിന്റെ രോഗം—ദുഃഖിതയും വയോവൃദ്ധയും ആയ ചന്ദ്രമണിദേവിയേയും തന്റെ ഭർത്താവിനേയും ശുശ്രൂഷിക്കുവാനുള്ള ആഗ്രഹത്തോടുകൂടി ശാരദാമണിദേവി 1049-ാമാണ്ടു മേടമാസത്തിൽ വീണ്ടും ദക്ഷിണേശ്വരത്തിലേക്കു പുറപ്പെട്ടു. അവരുടെ സുഖവാസത്തിന്നു വേണ്ടുന്ന ഏർപ്പാടുകളെല്ലാം ശംഭുചരൻ ചെയ്തുവെങ്കിലും അധികകാലം അതിനെ അനുഭവിക്കുവാനായി സാധിച്ചില്ല. ഉദ്ദേശം ഒരു കൊല്ലം കഴിഞ്ഞപ്പോഴേക്കു ദേവിക്കു കഠിനമായ വയറുകടിരോഗം പിടിപെട്ടു. ശംഭുചരന്റെ പ്രത്യേകശ്രദ്ധയോടുകൂടിയുള്ള ചികിത്സകൊണ്ടും പരിചരണംകൊണ്ടും രോഗം വേഗം സുഖപ്പെട്ടുവെങ്കിലും ആരോഗ്യം പൂർണ്ണമായി സിദ്ധിക്കാതിരുന്നതുകൊണ്ടു ദേവി 1050-ൽ രണ്ടാമതും സ്വദേശമായ ജയരാമവാടിയിലേക്കുതന്നെ മടങ്ങേണ്ടതായി

വന്നു. അവിടെച്ചെന്നു സിംഹവാഹിനീക്ഷേത്രത്തിൽ ധൎണ്ണം ഇരുപ്പായി. അതുമൂലം ദേവിയുടെ ആരോഗ്യം പൂൎണ്ണമായി കിട്ടുകയും ചെയ്തു.

മാതാവിന്റെ ദേഹവിയോഗം—ദുഃഖങ്ങൾ ഒററയായി വരിക പതിവില്ലല്ലൊ. ശാരദാമണിദേവി ദക്ഷിണേശ്വരത്തിൽനിന്നുപോയി വളരെ ചെല്ലുന്നതിന്നു മുമ്പായിത്തന്നെ ഭഗവാൻ ശ്രീരാമകൃഷ്ണദേവന്റെ മാതാവായ ശ്രീമതി ചന്ദ്രമണിദേവി കൊല്ലവൎഷം 1051 കുംഭമാസത്തിൽ പരമഗതിയെ പ്രാപിച്ചു. മരണം അടുത്തു എന്നു കണ്ടപ്പോൾ ദേവിയെ ഗംഗയിലേക്കു കൊണ്ടുപോയി. ഭഗവാൻ തന്റെ മാതാവിന്റെ കാൽക്കൽ പുഷ്പം അൎപ്പിച്ചു. ദേവി ഉടനെതന്നെ പ്രസന്നമുഖിയും തേജോമയിയും ആയ ദേഹത്തെ ഉപേക്ഷിക്കുകയും ചെയ്തു. മകൻ സന്യാസിയായതുകൊണ്ടു മരണാനന്തരമുള്ള ക്രിയകളെല്ലാം നടത്തിയതു ഹൃദയരാമുവാണു്.

ശംഭുചരണന്റെ ദേഹാന്തരപ്രാപ്തി—ഭക്തന്മാരിൽ അഗ്രഗണ്യനായ ശംഭുചരണമല്ലിക്കിന്റെ ദേഹാന്തരപ്രാപ്തിയും ഇതിന്നു തുടൎന്നുതന്നെ ഉണ്ടായി. ശംഭുവിന്നു പ്രമേഹമാണു മരണകാരണമായിതീൎന്നതു്. രോഗം പിടികൂടിയ കാലത്തുതന്നെ അതിൽനിന്നു രക്ഷപ്പെടുന്ന കാൎയ്യം അസാദ്ധ്യമാണെന്നു് അദ്ദേഹം അറിഞ്ഞിരുന്നു. "എനിക്കു എന്റെ മരണത്തെപ്പററി അല്പംപോലും പരിഭ്രമമില്ല. ഞാൻ എന്റെ ഭാണ്ഡം മുറുക്കിക്കെട്ടിയിരിക്കുന്നു" എന്നു ശംഭുചരണനും "ശംഭുചരണന്റെ വിളക്കിലെ തൈലം അവസാനിച്ചുപോയി" എന്നു രാമകൃഷ്ണദേവനും പറയുക ഉണ്ടായി. അവസാനനിമിഷംവരെ ആ ഭാഗ്യവാന്നു ധൈൎയ്യം ഉണ്ടായിരുന്നു എന്നും ഈശാചരണനാമം ഉച്ചരിച്ചുകൊണ്ടാണു് അവസാനശ്വാസം വിട്ടതെന്നും ആണു അറിയുന്നതു്.

## ആചാര്യഭാവം

ഇതിനുശേഷം രാമകൃഷ്ണദേവൻ ഒരിക്കൽക്കൂടെ കാമാർപുകരത്തിലേയ്ക്കു പോകുക ഉണ്ടായി. ദേവന്റെ സ്വരാജ്യത്തേയ്ക്കുള്ള അവസാനത്തെ യാത്ര ഇതായിരുന്നു. ഇക്കാലത്തു സിഹോരിലും, പുലിനിശ്യാംബസാറിലും, ബേൽകിയിലും പോകുക ഉണ്ടായിട്ടുണ്ടു്. ഈ സഞ്ചാരത്തെ ദേവന്റെ സ്വന്തവാക്കുകളിൽത്തന്നെ വിവരിക്കുകയാണു നല്ലതു്. ദേവൻ പറഞ്ഞിരിക്കുന്നു:—"ഞാൻ ഹരിദയാലുവിന്റെ വീട്ടിൽ ചെന്നപ്പോൾ അവർ എന്നെ ശ്യാംബസാറിലേയ്ക്കു കൂട്ടിക്കൊണ്ടുപോയി. ഞാൻ ആ ഗ്രാമത്തിൽ പ്രവേശിക്കുന്നതിനുമുമ്പായിത്തന്നെ എനിക്കു ശ്രീചൈതന്യസ്വാമിയുടെ ദർശനം സിദ്ധിച്ചു. അതുകൊണ്ടു് ആ ദിക്കുകാരെല്ലാം ചൈതന്യഭക്തന്മാരാണെന്നു് എനിക്കു മുൻകൂട്ടി അറിയുവാൻ ഇടയായി. അവിടെ ഏഴു ദിവസം മുഴുവനും രാവും പകലും ഇടവിടാതെ സങ്കീർത്തനവും ആൾക്കൂട്ടവുംതന്നെ ആയിരുന്നു. സദാ പാട്ടും ആട്ടവും അല്ലാതെ മറ്റൊന്നുംതന്നെ ഇല്ല. ജനബാഹുല്യംനിമിത്തം അനേകംപേർ മരങ്ങളിലും മതിലുകളിലും കയറിയിരുന്നാണു കണ്ടിരുന്നതു്. നടവര ഗോസ്വാമിയുടെ വീട്ടിലും സ്ഥിതി ഇതുതന്നെ ആയിരുന്നു. ഒരു ദിവസം കാലത്തു ഞാൻ അല്പം വിശ്രമത്തിനായി ആരും അറിയാതെ ഒരു നെയ്ത്തുകാരന്റെ വീട്ടിൽപോയി ഒളിച്ചിരുന്നു നോക്കി. കുറച്ചു കഴിഞ്ഞപ്പോഴേക്കും അവർക്കു് എന്റെ വിദ്യ മനസ്സിലായി കൊട്ടും കുഴലും കൊണ്ടു് എത്തി അവിടെയും. പിന്നെ പറയുവാനുണ്ടോ, ബഹളംതന്നെ. കുളിച്ചു വല്ലതും കഴിക്കുവാൻ സാധാരണമായി മണി മൂന്നടിക്കും. ചിലപ്പോൾ ഹരിദയാലു എന്നെ കരേക്കൊള്ളിക്കുവാനായി ഒരു ഒഴിഞ്ഞ വഴിയിൽ കൂട്ടിക്കൊണ്ടുപോകാറുണ്ടായി

